Kerala Gazette No. 43 dated 30th October, 1984.
PART II

## കേരള നിയമസഭാ സെക്രട്ടേറിയറ്റ്

# വിജ്ഞാപനം

നമ്പർ: 9788/എൽഎ4എ/84 തിരുവനന്തപുരം, 1984 ഒക്ടോബർ 25.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള ടോൾ (ഭേദഗതി) ബിൽ ഉദ്ദേശ്യകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

കെ. പി. പത്മനാഭൻ,
നിയമസഭാ സെക്രട്ടറി.

# 1984-ലെ കേരള ടോൾ (ഭേദഗതി) ബിൽ

1976-ലെ കേരള ടോൾ ആക്റ്റ് ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—ഇതിനുശേഷം കാണിച്ചിട്ടുള്ള ആവശ്യത്തിനുവേണ്ടി 1976-ലെ കേരള ടോൾ ആക്റ്റ് ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിയഞ്ചാം സംവത്സരത്തിൽ താഴെ പറയുംപ്രകാരം നിയമമുണ്ടാക്കുന്നു :—

1. ചുരുക്കപ്പേര്.— ഈ ആക്റ്റിന് 1984-ലെ കേരള ടോൾ (ഭേദഗതി) ആക്റ്റ് എന്ന് പേർ പറയാം.

2. 2-ാം വകുപ്പിന്റെ ഭേദഗതി.—1976-ലെ കേരള ടോൾ ആക്റ്റ് (1977-ലെ 6) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക), 2-ാം വകുപ്പ് (എ) എന്ന ഖണ്ഡത്തിൽ, ''പതിനഞ്ചു ലക്ഷം രൂപ'', എന്ന വാക്കുകൾക്കുപകരം ''ഇരുപത്തിഅഞ്ചു ലക്ഷം രൂപ'' എന്ന വാക്കുകൾ ചേർക്കേണ്ടതാണ്,

3. 3-ാം വകുപ്പിന്റെ ഭേദഗതി.—പ്രധാന ആക്റ്റ് 3-ാം വകുപ്പിൽ,—

(1) (1)-ാം ഉപവകുപ്പിൽ, ''1976 ജനുവരി 1-ാം തീയതി'' എന്ന വാക്കുകൾക്കും, അക്കങ്ങൾക്കും, അക്ഷരങ്ങൾക്കും പകരം ''1983 ജൂലായ് 1-ാം തീയതി'' എന്ന വാക്കുകളും, അക്കങ്ങളും, അക്ഷരങ്ങളും ചേർക്കേണ്ടതാണ്.

(2) (1)-ാം ഉപവകുപ്പിനോട്, താഴെപ്പറയുന്ന ക്ലിപ്ത നിബന്ധന ചേർക്കേണ്ടതാണ്, അതായത് :—

''എന്നാൽ അപ്രകാരം ചെയ്യേണ്ടത് പൊതു താൽപ്പര്യത്തിന് ആവശ്യമാണെന്ന് സർക്കാരിന് അഭിപ്രായമുള്ളപക്ഷം; അവർക്കു ഗസറ്റിൽ വിജ്ഞാപനംമൂലം, ഏതു പാലം സംബന്ധിച്ചാണോ ഈ ഉപവകുപ്പുപ്രകാരം ടോൾ ചുമത്താൻ പാടില്ലാത്തത് അങ്ങനെയുള്ള പാലം ഏതാണെന്ന് നിർദ്ദേശിക്കാവുന്നതാണ്.''.

4. റദ്ദാക്കലും ഒഴിവാക്കലും.—(1) 1984-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 45), ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽകൂടി, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതിചെയ്തപ്രകാരമുള്ള പ്രധാന ആക്റ്റ്പ്രകാരം ചെയ്തതോ അഥവാ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും കാര്യമോ അഥവാ എടുത്തതോ അഥവാ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ ഈ ആക്ടിലെ 3-ാം വകുപ്പ് (2)-ാം ഉപവകുപ്പ് 1983 നവമ്പർ 23-ാം തീയതി പ്രാബല്യത്തിൽ വന്നിരുന്നാലെന്നപോലെ, പ്രസ്തുത ഉപവകുപ്പുമൂലം ഭേദഗതിചെയ്തപ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തതായോ അഥവാ എടുത്തതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

പൂർണ്ണമായോ ഭാഗികമായോ സർക്കാർ ചെലവിൽ നിർമ്മിച്ചതും 1976 ജനുവരി 1-ാം തീയതിക്കുശേഷം ഗതാഗതത്തിനു തുറന്നു കൊടുത്തതായി പ്രഖ്യാപിക്കപ്പെട്ടതുമായ ഒരു പാലത്തിൽ പ്രവേശിക്കുന്ന ഏതൊരു മോട്ടോർ വാഹനത്തിൻമേലും സർക്കാരിനു ടോൾ ചുമത്താവുന്നതാണെന്ന് 1976-ലെ കേരള ടോൾ ആക്റ്റ് (1977-ലെ 6) 3-ാം വകുപ്പ് (1)-ാം ഉപവകുപ്പ് വ്യവസ്ഥ ചെയ്യുന്നു. കോഴിക്കോട് റയിൽവേ ഓവർബ്രിഡ്ജിൽകൂടി കടന്നുപോകുന്ന മോട്ടോർ വാഹനങ്ങളിൽ നിന്ന് ടോൾ പിരിക്കുന്നതിനെതിരെ ധാരാളം നിവേദനങ്ങൾ കിട്ടിയിട്ടുണ്ട്. കോഴിക്കോടുപോലെ തിരക്കേറിയ ഒരു നഗരത്തിലെ റയിൽവേ ഓവർബ്രിഡ്ജിൽകൂടി കടന്നുപോകുന്ന മോട്ടോർ വാഹനങ്ങളിൻമേൽ ടോൾ പിരിക്കുന്നത് പൊതുജനങ്ങൾക്കു വളരെയേറെ അസൗകര്യങ്ങൾ ഉണ്ടാകുമെന്നതുകൂടാതെ ഗതാഗത തടസത്തിനും കാരണമായിത്തീരും. കൂടാതെ പൊതുജനങ്ങൾക്കു വളരെ അസൗകര്യമുണ്ടാക്കാതെ കോഴിക്കോട്ടെ ഓവർബ്രിഡ്ജിൽ ടോൾ പിരിക്കാൻ ഏർപ്പാടുണ്ടാക്കുക എന്നത് അപ്രായോഗികവുമായിരുന്നു. അതുകൊണ്ട്, പൊതുതാല്പര്യം മുൻനിർത്തി ഏതെങ്കിലും പാലത്തെ സംബന്ധിച്ച ടോൾ പിരിക്കുന്നതിൽനിന്നും ഒഴിവാക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുവാനായി 1976-ലെ കേരള ടോൾ ആക്റ്റ് 3-ാം വകുപ്പ് (1)-ാം ഉപവകുപ്പ് ഭേദഗതി ചെയ്യേണ്ടത് ആവശ്യമാണെന്ന് കരുതപ്പെട്ടു.

2. നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും ഇക്കാര്യത്തിൽ അടിയന്തിരനടപടി ആവശ്യമാണെന്ന് കരുതിയതിനാലും, 1983-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1983-ലെ 41), ഗവർണ്ണർ 1983 നവംബർ 23-ാം തീയതി വിളംബരപ്പെടുത്തി. 1983-ലെ 41-ാം ഓർഡിനൻസിനുപകരം നിയമസഭയുടെ ഒരു ആക്റ്റ് കൊണ്ടുവരുന്നതിനുള്ള ഒരു ബിൽ പ്രസിദ്ധീകരിച്ചുവെങ്കിലും, 1983 നവംബർ 25-ാം തീയതി ആരംഭിച്ച് 1983 ഡിസംബർ 20-ാം തീയതി അവസാനിച്ച നിയമസഭാസമ്മേളനത്തിനിടയ്ക്ക് അത് നിയമസഭയിൽ അവതരിപ്പിക്കുന്നതിനും, പാസാക്കുന്നതിനും കഴിഞ്ഞില്ല. 1983-ലെ 41-ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി, 1984 ജനുവരി 5-ാം തീയതി ഗവർണ്ണർ 1984-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 10) വിളംബരപ്പെടുത്തി. 1984 മാർച്ച് 2-ാം തീയതി ആരംഭിച്ച് 1984 മാർച്ച് 27-ാം തീയതി അവസാനിച്ച നിയമസഭാസമ്മേളനത്തിനിടയ്ക്ക് 1984-ലെ 10-ാം ഓർഡിനൻസിനുപകരം വയ്ക്കുന്നതിനുള്ള ഒരു ബിൽ നിയമസഭയിൽ അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും കഴിഞ്ഞില്ല. 1984-ലെ 10-ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി, 1984 ഏപ്രിൽ 10-ാം തീയതി ഗവർണ്ണർ 1984-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 23), വിളംബരപ്പെടുത്തി. 1984 ജൂൺ 18-ാം തീയതി ആരംഭിച്ച് 1984 ജൂലായ് 27-ാം തീയതി അവസാനിച്ച നിയമസഭാ സമ്മേളനത്തിനിടയ്ക്ക് 1984-ലെ 23-ാം ഓർഡിനൻസിനുപകരം വയ്ക്കുന്നതിനുള്ള ഒരു ബിൽ നിയമസഭയിൽ അവതരിപ്പിക്കുന്നതിനും പാസാക്കുന്നതിനും കഴിഞ്ഞില്ല. 1984-ലെ 23-ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി, ഗവർണ്ണർ 1984 ജൂലായ് 28-ാം തീയതി 1984-ലെ കേരള ടോൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 45) വിളംബരപ്പെടുത്തി.

3. 1976-ലെ കേരള ടോൾ ആക്റ്റ് (1977-ലെ 6), 2-ാം വകുപ്പ് (എ) ഖണ്ഡത്തോടു ചേർത്തു വായിച്ചപ്രകാരമുള്ള ആക്റ്റിലെ 3-ാം വകുപ്പ് (1)-ാം ഉപവകുപ്പനുസരിച്ച് പൂർണ്ണമായോ ഭാഗികമായോ സർക്കാർ ചെലവിൽ നിർമ്മിച്ചതും 1976 ജനുവരി 1-ാം തീയതിക്കുശേഷം ഗതാഗതത്തിനു തുറന്നു

കൊടുത്തതായി പ്രഖ്യാപിക്കപ്പെട്ടതുമായ ഒരു പാലത്തിൽ—അതിന്റെ നിർമ്മാണച്ചെലവ് 15 ലക്ഷം രൂപയിൽ കുറവല്ലാത്തപക്ഷം—കൂടി കടന്നു പോകുന്ന, ഏതൊരു മോട്ടോർ വാഹനത്തിൻമേലും സർക്കാരിനു ടോാം ചുമത്താവുന്നതാണ്. 1977-ലെ നാഷണൽ ഹൈവേ (ഭേദഗതി) ആക്റ്റുമൂലം ഭേദഗതിചെയ്തപ്രകാരമുള്ള 1956-ലെ നാഷണൽ ഹൈവേ ആക്റ്റ് 7-ാം വകുപ്പ് (1)-ാം ഉപവകുപ്പനുസരിച്ച്, നാഷണൽ ഹൈവേയിലുള്ള സ്ഥിരം പാലങ്ങളുടെ സംഗതിയിൽ, അങ്ങനെയുള്ള പാലം ഉപയോഗിക്കുന്നതിൽ നിന്നും ലഭിക്കുന്ന സേവനങ്ങൾക്കോ ഗുണാനുഭവങ്ങൾക്കോ, ഈ ആവശ്യത്തിനായി ഉണ്ടാക്കിയ ചട്ടങ്ങളിൽ കാണിച്ചിരിക്കാവുന്ന നിരക്കിൽ കേന്ദ്ര ഗവൺമെന്റ് ഫീസ് ചുമത്തുന്നതാണ്. എന്നാൽ അങ്ങനെയുള്ള പാലത്തിന്റെ നിർമ്മാണച്ചെലവ് 25 ലക്ഷം രൂപയിൽ കൂടുതലായിരിക്കുകയും പാലം 1976 ഏപ്രിൽ 1-ാം തീയതിയോ അതിനുശേഷമോ ഗതാഗതത്തിനു തുറന്നു കൊടുത്തതായിരിക്കുകയും ചെയ്യേണ്ടതാണ്. സംസ്ഥാന ഹൈവേകളിലേയും നാഷണൽ ഹൈവേകളിലേയും പാലങ്ങളിൽനിന്നും ടോാം ചുമത്തുന്ന കാര്യത്തിൽ ഒരു ഏകീകൃതനിലവാരം ഉണ്ടായിരിക്കേണ്ടത് അഭിലഷണീയമാണെന്നു കരുതുന്നു. അതുകൊണ്ട് ആക്റ്റ് ഭേദഗതി ചെയ്തുകൊണ്ട്, നാഷണൽ ഹൈവേയിലുള്ള പാലങ്ങളുടെ സംഗതിയിലെന്നപോലെ, ഏതു പാലങ്ങളെ സംബന്ധിച്ച് ടോാം ചുമത്താമോ അങ്ങനെയുള്ള പാലങ്ങളുടെ ഏററവും കുറഞ്ഞ നിർമ്മാണച്ചെലവ് 25 ലക്ഷം രൂപയായി ക്ലിപ്തപ്പെടുത്താൻ സർക്കാർ തീരുമാനിച്ചു.

4. 1976-ലെ കേരള ടോാം ആക്റ്റ് 1983 ജൂലായ് 22-ാം തീയതി പ്രാബല്യത്തിൽ കൊണ്ടുവന്നു. ഈ ആക്റ്റിൻകീഴിൽ പുറപ്പെടുവിച്ച 1983-ലെ കേരള ടോാം ചുമത്തൽ ചട്ടങ്ങൾ ആക്റ്റ് പ്രാബല്യത്തിൽവന്ന അതേ തീയതിയിൽ പ്രാബല്യത്തിൽ വന്നു; അതുകൊണ്ട് 1983 ജൂലായ് 1-ാം തീയതിയോ അതിനുശേഷമോ തുറന്നുകൊടുത്ത പാലങ്ങളെ സംബന്ധിച്ചു മാത്രം ടോാം ചുമത്താവുന്നതാണെന്നു തീരുമാനിച്ചു.

5. മേൽ പറഞ്ഞ ഭേദഗതികളോടുകൂടി 1984-ലെ 45-ാം ഓർഡിനൻസിനു പകരം വയ്ക്കുന്നതിനു ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ഡം

ഈ ബിൽ, നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽനിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

## ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ഡം

ഏത് പാലം സംബന്ധിച്ചാണോ 1976-ലെ കേരള ടോാം ആക്റ്റ് 3-ാം വകുപ്പ് (1)-ാം ഉപവകുപ്പ്പ്രകാരം ടോാം ചുമത്താൻ പാടില്ലാത്തത് അങ്ങനെയുള്ള പാലം ഏതാണെന്ന് ഗസററ് വിജ്ഞാപനം വഴി നിർദ്ദേശിക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുവാൻ ബില്ലിന്റെ 3-ാം ഖണ്ഡം മൂലം പ്രസ്തുത ആക്റ്റ് 3-ാം വകുപ്പ് (1)-ാം ഉപവകുപ്പിനോടു കൂട്ടിച്ചേർക്കാൻ ഉദ്ദേശിക്കുന്ന പുതിയ ക്ലിപ്ത നിബന്ധനകൊണ്ട് ഉദ്ദേശിക്കുന്നു.

ഏത് കാര്യം സംബന്ധിച്ചാണോ വിജ്ഞാപനം പുറപ്പെടുവിക്കാവുന്നത് ആ കാര്യം ഭരണപരമായ സ്വഭാവത്തിലുള്ളതാണ്, അതുകൊണ്ട് ഏൽപ്പിച്ചു കൊടുത്ത നിയമനിർമ്മാണാധികാരം സാധാരണ സ്വഭാവത്തോടുകൂടിയതാകുന്നു.

കെ. അവുക്കാദർകുട്ടി നഹ

(ശരിത്തർജ്ജമ)

എ്. പി. പെരുമാൾ,
നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.

Kerala Gazette No. 43, dated 30th October 1984.
PART II

## കേരള നിയമസഭാസെക്രട്ടറിയേറ്റ്

### വിജ്ഞാപനം

നമ്പർ 9701/എൽ. എ. 4/84. തിരുവനന്തപുരം, 1984 ഒക്ടോബർ 24.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ കേരള അഭിഭാഷക ക്ഷേമനിധി (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ഡത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

കെ. പി. പത്മനാഭൻ,
നിയമസഭാ സെക്രട്ടറി.

# 1984-ലെ കേരള അഭിഭാഷക ക്ഷേമനിധി (ഭേദഗതി) ബിൽ

## 1980-ലെ കേരള അഭിഭാഷക ക്ഷേമനിധി ആക്റ്റ് ഭേദഗതിചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1980-ലെ കേരള അഭിഭാഷക ക്ഷേമനിധി ആക്റ്റ് ഇതിനുശേഷം കാണുന്ന ആവശ്യത്തിനുവേണ്ടി ഭേദഗതി ചെയ്യേണ്ടത് യുക്തമായിരിക്കയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിയഞ്ചാം സംവൽസരത്തിൽ താഴെ പറയും പ്രകാരം നിയമമുണ്ടാകുന്നു:—

1. ചുരുക്കപ്പേരും ആരംഭവും.— (1) ഈ ആക്റ്റിന് 1984-ലെ കേരള അഭിഭാഷക ക്ഷേമനിധി (ഭേദഗതി) ആക്റ്റ് എന്നു പേർ പറയാം.

(2) ഇത് 1981 ഏപ്രിൽ 5-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 23-ാം വകുപ്പിന്റെ ഭേദഗതി.—1980-ലെ കേരള അഭിഭാഷക ക്ഷേമനിധി ആക്റ്റിലെ (1980-ലെ 21) (ഇതിനുശേഷം പ്രധാന ആക്റ്റ് എന്നാണ് പരാമർശിക്കപ്പെടുക) 23-ാം വകുപ്പ് (1)-ാം ഉപവകുപ്പിനോട് താഴെപ്പറയുന്ന ക്ലിപ്തനിബന്ധന ചേർക്കേണ്ടതാണ്, അതായത്:—

"എന്നിരുന്നാലും ഈ ഉപവകുപ്പിൽ അടങ്ങിയിരിക്കുന്ന യാതൊന്നും സർക്കാരിനുവേണ്ടി ഹാജരാകുന്ന അഭിഭാഷകൻ ഫയൽ ചെയ്യുന്ന ഹാജരാകുന്നതിന് അധികാരപ്പെടുത്തുന്ന മെമ്മോറാണ്ഡത്തെ സംബന്ധിച്ചിടത്തോളം ബാധകമാകുന്നതല്ല."

3. റദ്ദാക്കലും ഒഴിവാക്കലും.— (1) 1984-ലെ കേരള അഭിഭാഷക ക്ഷേമനിധി ഓർഡിനൻസ് (1984-ലെ 66) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽത്തന്നെയും, പ്രസ്തുത ഓർഡിനൻസ്മൂലം ഭേദഗതിചെയ്ത പ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്ത ഏതെങ്കിലും കാര്യമോ, എടുത്ത ഏതെങ്കിലും നടപടിയോ ഈ ആക്റ്റുമൂലം ഭേദഗതി ചെയ്തപ്രകാരമുള്ള പ്രധാന ആക്റ്റുപ്രകാരം ചെയ്തതായോ എടുത്തതായോ കരുതേണ്ടതാണ്.

### ഉദ്ദേശകാരണങ്ങളുടെ വിവരണം

1980-ലെ കേരള അഭിഭാഷക ക്ഷേമനിധി ആക്ടിലെ (1980-ലെ 21) 23-ാം വകുപ്പ് (1)-ാം ഉപവകുപ്പ്, ഫണ്ടിലെ ഓരോ അംഗവും അദ്ദേഹം ഫയൽ ചെയ്യുന്ന ഓരോ വക്കാലത്തിലും ഒരു സ്റ്റാമ്പ് ഒട്ടിക്കേണ്ടതും അങ്ങനെ സ്റ്റാമ്പ് ഒട്ടിച്ചിട്ടില്ലാത്തപക്ഷം യാതൊരു വക്കാലത്തും ഏതെങ്കിലും കോടതിയുടേയോ ട്രൈബ്യൂണലിന്റേയോ മററ് അധികാരസ്ഥാനത്തിന്റേയോ

മുൻപാകെ ഫയൽ ചെയ്യുകയോ അവർ അതു സ്വീകരിക്കുകയോ ചെയ്യാൻ പാടില്ലെന്നു വ്യവസ്ഥ ചെയ്യുന്നു. ഒരു സ്റ്റാമ്പിന്റെ വില രണ്ടു രൂപയാണ്. ആ വ്യവസ്ഥപ്രകാരം, അഭിഭാഷകക്ഷേമനിധിയിലെ അംഗങ്ങളായവരും സർക്കാരിനുവേണ്ടി ഹാജരാകുന്നവരുമായ അഭിഭാഷകരും അവർ ഫയൽ ചെയ്യുന്ന ഹാജരാകുന്നതിന് അധികാരപ്പെടുത്തുന്ന മെമ്മോറാണ്ഡത്തിലും അപ്രകാരം സ്റ്റാമ്പുകൾ ഒട്ടിക്കേണ്ടതാണെന്ന് വ്യവസ്ഥയുണ്ട്. ഈ തുക ആ അഭിഭാഷകർ വഹിക്കണമായിരുന്നു. സർക്കാരിനു വേണ്ടി ഹാജരാകുന്ന ഒരു അഭിഭാഷകന് പ്രതിദിനം ഹാജരാകുന്നതിനു അധികാരപ്പെടുത്തുന്ന ധാരാളം മെമ്മോറാണ്ഡം ഫയൽ ചെയ്യേണ്ടതുണ്ട്. തൽഫലമായി, മേല്പറഞ്ഞ വ്യവസ്ഥ അവരുടെ മേൽ കനത്ത ഒരു സാമ്പത്തിക ബാദ്ധ്യത വരുത്തിയിരുന്നു. അതുകൊണ്ട്, സർക്കാരിനുവേണ്ടി ഹാജരാകുന്ന അഭിഭാഷകരെ അവർ ഫയൽ ചെയ്യുന്ന ഹാജരാകുന്നതിനു അധികാരപ്പെടുത്തുന്ന മെമ്മോറാണ്ഡത്തിൽ സ്റ്റാമ്പ് ഒട്ടിക്കുന്ന ബാദ്ധ്യതയിൽ നിന്നും ഒഴിവാക്കുന്നത് ആവശ്യമാണെന്ന് കരുതുകയുണ്ടായി. പ്രസ്തുത ആവശ്യത്തിനുവേണ്ടി ആക്റ്റ് 23-ാം വകുപ്പ് ഭേദഗതി ചെയ്യേണ്ടിയിരുന്നു.

2. നിയമസഭ സമ്മേളനത്തിലല്ലായിരുന്നതിനാലും സംഗതി അടിയന്തിരമായിരുന്നതുകൊണ്ടും, 1984 ലെ കേരള അഭിഭാഷക ക്ഷേമനിധി (ഭേദഗതി) ഓർഡിനൻസ് (1984-ലെ 66) മേല്പറഞ്ഞ ആവശ്യത്തിനുവേണ്ടി 1984 സെപ്തംബർ 19-ാം തീയതി കേരള ഗവർണ്ണർ വിളംബരപ്പെടുത്തി. പ്രസ്തുത ഓർഡിനൻസിനു പകരം സംസ്ഥാന നിയമസഭയുടെ ഒരു ആക്ട് കൊണ്ടുവരുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ബില്ല്, നിയമമാക്കി പ്രാബല്യത്തിൽ കൊണ്ടുവരികയാണെങ്കിൽ, സംസ്ഥാന സഞ്ചിത നിധിയിൽ നിന്നും യാതൊരു ചെലവും ഉണ്ടാകുന്നതല്ല.

കെ. എം. മാണി

(ശരിതർജ്ജമ)

എ. പി. പെരുമാൾ,

അഡീഷണൽ സെക്രട്ടറി,

നിയമവകുപ്പ്.

Kerala Gazette No. 43 dated 30th October 1984.

**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 1953/എൽ. എ. 4എ/84. തിരുവനന്തപുരം, 1984 മാർച്ച് 23.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം ജലവും മലിനജലവും സംബന്ധിച്ച 1984-ലെ കേരള ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും, ധനകാര്യ മെമ്മോറാണ്ടത്തോടും, ഏല്പിച്ചുകൊടുത്ത നിയമ നിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ. ആർ. പ്രസന്നൻ,

നിയമസഭാ സെക്രട്ടറി.

G. 1765/B.

# ജലവും മലിനജലവും സംബന്ധിച്ച 1984-ലെ കേരള ബിൽ

## വകുപ്പുകളുടെ വിന്യാസം

പീഠിക

### അദ്ധ്യായം I

പ്രാരംഭം

വകുപ്പുകൾ



### അദ്ധ്യായം II

അധികാരസ്ഥാനത്തിന്റെ രൂപീകരണവും, കാര്യങ്ങൾ നടത്തലും, കർത്തവ്യങ്ങളും, അധികാരങ്ങളും

## അദ്ധ്യായം III

### മുതലുകളും, ആസ്തികളും, ബാദ്ധ്യതകളും, കടപ്പാടുകളും നിക്ഷിപ്തമാകലും ജീവനക്കാരുടെ കൈമാററവും



## അദ്ധ്യായം IV

### മുതൽ, കരാർ, ധനകാര്യം, അക്കൌണ്ടുകൾ, ആഡിററ്



## അദ്ധ്യായം V

### നികുതികളും ഫീസും ചാർജ്ജുകളും

## അദ്ധ്യായം VI

### ജലവിതരണം



## അദ്ധ്യായം VII

### അഴുക്കുചാൽ നിർമ്മാണം



## അദ്ധ്യായം VIII

### പൊതുവ്യവസ്ഥകൾ

## അദ്ധ്യായം IX

## പിഴകളും നടപടിക്രമവും



## അദ്ധ്യായം X

## ചട്ടങ്ങളും റഗുലേഷനുകളും ഉപനിയമവും



## അദ്ധ്യായം XI

## ഇടക്കാല വ്യവസ്ഥകളും റദ്ദാക്കലും



---

# ജലവും മലിനജലവും സംബന്ധിച്ച 1984-ലെ കേരള ബിൽ

കേരള സംസ്ഥാനത്ത് ജലവിതരണവും, മലിനജലം സംഭരിച്ച് കൈയൊഴിക്കുന്നതും, സംബന്ധിച്ച പ്രവർത്തനങ്ങൾ വികസിപ്പിക്കുകയും ക്രമീകരിക്കുകയും ചെയ്യുന്നതിനായി ഒരു സ്വയംഭരണാധികാരസ്ഥാനം രൂപീകരിക്കുന്നതിനും അതുമായി ബന്ധപ്പെട്ട കാര്യങ്ങൾക്കും വേണ്ടി വ്യവസ്ഥ ചെയ്യുന്നതിനുള്ള ഒരു ബിൽ

പീഠിക:—കേരള സംസ്ഥാനത്ത് ജലവിതരണവും, മലിനജലം സംഭരിച്ച് കൈയൊഴിക്കുന്നതും, സംബന്ധിച്ച പ്രവർത്തനങ്ങൾ വികസിപ്പിക്കുകയും ക്രമീകരിക്കുകയും ചെയ്യുന്നതിനായി ഒരു സ്വയംഭരണാധികാരസ്ഥാനം രൂപീകരിക്കുന്നതിനും അതുമായി ബന്ധപ്പെട്ട കാര്യങ്ങൾക്കുംവേണ്ടി വ്യവസ്ഥ ചെയ്യേണ്ടത് ആവശ്യമാണെന്ന് കരുതുന്നതിനാൽ;

ഇൻഡ്യൻ റിപ്പബ്ളിക്കിന്റെ മുപ്പത്തിയഞ്ചാം സംവൽസരത്തിൽ താഴെ പറയുന്ന പ്രകാരം നിയമമുണ്ടാക്കുന്നു:—

## അദ്ധ്യായം 1

### പ്രാരംഭം

1. ചുരുക്കപ്പേരും വ്യാപ്തിയും, ആരംഭവും.—(1) ഈ ആക്റ്റിന് ജലവും മലിനജലവും സംബന്ധിച്ച 1984-ലെ കേരള ആക്റ്റ് എന്നു പേർ പറയാം.

(2) ഇതിന് കേരള സംസ്ഥാനം മുഴുവൻ വ്യാപ്തി ഉണ്ടായിരിക്കുന്നതാണ്.

(3) ഇത് 1984 മാർച്ച് 1-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. നിർവചനങ്ങൾ.—ഈ ആക്റ്റിൽ, സന്ദർഭം മറ്റുവിധത്തിൽ ആവശ്യപ്പെടാത്തപക്ഷം,—

(i) "അധികാരസ്ഥാനം" എന്നാൽ 3-ാം വകുപ്പുപ്രകാരം രൂപീകരിക്കപ്പെട്ട കേരള ജല-മലിനജല അധികാരസ്ഥാനം എന്നർത്ഥമാകുന്നു ;

(ii) "അഴുക്കുവെള്ളക്കുഴി" എന്നതിൽ ഏതെങ്കിലും പരിസരത്തിൽ നിന്നുമുള്ള മലിന പദാർത്ഥങ്ങൾ സ്വീകരിക്കുന്നതിനോ കൈയൊഴിക്കുന്നതിനോ ഉള്ള ഒരു സെറ്റിൽമെന്റ് ടാങ്കോ മറ്റു ടാങ്കോ ഉൾപ്പെടുന്നതാണ് ;

(iii) "ചെയർമാൻ" എന്നാൽ അധികാര സ്ഥാനത്തിന്റെ ചെയർമാൻ എന്നർത്ഥമാകുന്നു ;

(iv) "വിതരണക്കുഴൽ" (കമ്മ്യൂണിക്കേഷൻ പൈപ്പ്) എന്നാൽ പ്രധാന ജലക്കുഴലിൽനിന്നും ഏതു കുഴലിൽക്കൂടിയോ, കുഴൽ വ്യൂഹത്തിൽക്കൂടിയോ ആണ് ഏതെങ്കിലും പരിസരത്തിലേയ്ക്ക് ജലം വിതരണം ചെയ്യുന്നത് അങ്ങനെയുള്ള ഏതെങ്കിലും കുഴലോ അഥവാ കുഴൽവ്യൂഹമോ അവയും അവയോടൊപ്പമുള്ള ഫിറ്റിംഗുകളും എന്നർത്ഥമാകുന്നതും അതിൽ കണക്ഷൻ പൈപ്പോ, സർവീസ് പൈപ്പോ, മീറ്ററോ അഥവാ മറ്റു ഫിറ്റിംഗുകളോ ഉൾപ്പെടുന്നതുമാകുന്നു ;

(v) "കണക്ഷൻ പൈപ്പ്" എന്നാൽ ഏതെങ്കിലും ലോഹവളയത്തിൽ (ഫെറ്യൂൾ) നിന്നും സ്റ്റോപ്പുകോക്കുവരെ ഡിസ്ട്രിബ്യൂഷൻ മെയിനിനെ സർവീസ് പൈപ്പുമായി യോജിപ്പിക്കുന്ന ഏതെങ്കിലും ജലക്കുഴൽ എന്നർത്ഥമാകുന്നു ;

(vi) "ഉപഭോക്താവ്" എന്നാൽ അധികാര സ്ഥാനത്തുനിന്നും ഏതെങ്കിലും ജലവിതരണത്തിന്റെയോ അഥവാ മലിനജലം സംബന്ധിച്ച സർവീസിന്റെയോ ആനുകൂല്യം ലഭിക്കുന്ന ഏതെങ്കിലും ആൾ എന്നർത്ഥമാകുന്നു ;

(vii) "ഗാർഹികമലിനജലം" എന്നാൽ ഏതെങ്കിലും വാസ സ്ഥലത്തുനിന്നോ, ബോർഡിംഗ് അഥവാ ലോഡ്ജിംഗ് ഹൗസിൽനിന്നോ, ഹോസ്റ്റൽ ഹോട്ടൽ, പൊതുസ്ഥലം, ഓഫീസ് മുതലായ സ്ഥലങ്ങളിൽ നിന്നോ അല്ലെങ്കിൽ ഏതെങ്കിലും വ്യാപാരത്തിന്റെയോ വ്യവസായത്തിന്റെയോ ഒരു ഭാഗമല്ലാത്ത ഏതെങ്കിലും സ്ഥാപനത്തിൽനിന്നോ ഉള്ളതും ജലപാനം, കുളി, വ്രതസ്നാനം, അലക്ക്, പാചകം എന്നിവപോലെ വ്യക്തിപരവും സാധാരണവുമായ മാനുഷിക പ്രവർത്തനങ്ങൾ കാരണമായി ഉണ്ടാകുന്നതുമായ മലിനജലം എന്നർത്ഥമാകുന്നു ;

(viii) "ഓവ്" എന്നാൽ ഏതെങ്കിലും പരിസരത്തുനിന്നും ഏതെങ്കിലും മലിനജലം ഏതെങ്കിലും ഓടയിലേക്ക് വഹിച്ചുകൊണ്ടുപോകുന്നതിനായി, പൊതുവായതോ സ്വകാര്യമായിട്ടുള്ളതോ ആയ ഒരു നിരത്തിൽക്കൂടിയോ, വഴിയിൽക്കൂടിയോ, ഭൂമിയിൽക്കൂടിയോ അഥവാ അവയുടെ അടിഭാഗത്തുകൂടിയോ അഥവാ മുകൾ ഭാഗത്തുകൂടിയോ പരിസരത്തിന്റെ ഉടമസ്ഥനോ കൈവശക്കാരനോ അഥവാ ആയാളുടെ ചെലവിലോ സ്ഥാപിച്ചിട്ടുള്ള ഏതെങ്കിലും കുഴലിന്റെ ഏതൊരു ഭാഗവും എന്നർത്ഥമാകുന്നു ;

(ix) "ലോഹവളയം (ഫെറ്യൂൾ)" എന്നാൽ കണക്ഷൻ പൈപ്പിനെ പ്രധാന കുഴലുമായി ബന്ധിപ്പിക്കുന്ന ഒരു ലോഹവളയം എന്നർത്ഥമാകുന്നു;

(x) "തദ്ദേശപ്രദേശം" എന്നാൽ ഒരു തദ്ദേശ സമിതിയുടെ അധികാര പരിധിക്കുള്ളിൽ വരുന്ന പ്രദേശം എന്നർത്ഥമാകുന്നു ;

(xi) "തദ്ദേശസമിതി" എന്നാൽ ഒരു നഗരസഭയോ, ഒരു മുനിസിപ്പൽ കൗൺസിലോ, ഒരു ടൗൺഷിപ്പോ, ഒരു പഞ്ചായത്തോ എന്നർത്ഥമാകുന്നു ;

(xii) "പ്രധാന കുഴൽ (മെയിൻ)" എന്നാൽ. അധികാരസ്ഥാനം ഓരോ ഉപഭോക്താവിനുമുള്ള ജലവിതരണത്തിൽനിന്നു വ്യത്യസ്തമായി പൊതുവായുള്ള ഒരു ജലവിതരണം നൽകുന്ന ആവശ്യത്തിനായി സ്ഥാപിച്ചിട്ടുള്ള ഒരു കുഴൽ എന്നർത്ഥമാകുന്നതും, അതിൽ അങ്ങനെയുള്ള ഒരു കുഴൽ സംബന്ധമായി ഉപയോഗിക്കപ്പെടുന്ന ഏതെങ്കിലും ഉപകരണം ഉൾപ്പെടുന്നതുമാകുന്നു ;

(xiii) "മാനേജിംഗ് ഡയറക്ടർ". എന്നാൽ അധികാരസ്ഥാനത്തിന്റെ മാനേജിംഗ് ഡയറക്ടർ എന്നർത്ഥമാകുന്നു ;

(xiv) "അംഗം" എന്നാൽ അധികാരസ്ഥാനത്തിലെ ഒരു അംഗം എന്നർത്ഥമാകുന്നു ;

(xv) ഏതെങ്കിലും പരിസരത്തെ സംബന്ധിച്ച്, "കൈവശക്കാരൻ" എന്നതിൽ—

(എ) ആ പരിസരത്തെ സംബന്ധിച്ച തൽസമയം ഉടമസ്ഥന് പാട്ടമോ/വാടകയോ അതിന്റെ ഏതെങ്കിലും ഭാഗമോ നൽകുന്നവനോ നൽകാൻ ബാദ്ധ്യസ്ഥനായിട്ടുള്ളവനോ ആയ ഏതെങ്കിലും ആളും ;

(ബി) ആ പരിസരം കൈവശം വച്ചിട്ടുള്ള ഉടമസ്ഥനും ;

(സി) പാട്ടം/വാടക കൊടുക്കുന്നതിൽനിന്നും ഒഴിവാക്കപ്പെട്ടിട്ടുള്ള പരിസരത്തിലെ ഒരു പാട്ടക്കാരനും/വാടകക്കാരനും ;

(ഡി) പരിസരത്ത് താമസിക്കുന്നതിന് അനുവദിക്കപ്പെട്ട ഒരാളും ;

(ഇ) പരിസരം ഉപയോഗിക്കുകയും അതിൽ താമസിക്കുകയും ചെയ്യുന്നതു സംബന്ധിച്ച് ഉടമസ്ഥനു നഷ്ടം. നൽകാൻ ബാദ്ധ്യസ്ഥനായ ഏതെങ്കിലും ആളും ഉൾപ്പെടുന്നതാണ് ;

(xvi) ഏതെങ്കിലും പരിസരത്തെ സംബന്ധിച്ച്, "ഉടമസ്ഥൻ" എന്നാൽ ആ പരിസരം പാട്ടത്തിന്/വാടകയ്ക്കു നൽകപ്പെട്ടിട്ടുള്ള പക്ഷം അവയുടെ പാട്ടം,വാടക സ്വീകരിക്കുന്നവനോ അഥവാ അവയുടെ പാട്ടം/വാടക സ്വീകരിക്കാൻ അർഹതയുള്ളവനോ ആയ ആരും എന്നർത്ഥമാകുന്നതും അതിൽ,—

(എ) ഉടമസ്ഥനുവേണ്ടി അങ്ങനെയുള്ള പാട്ടം/വാടക സ്വീകരിക്കുന്ന ഒരു ഏജന്റോ, ഭരമേൽപ്പുകാരനോ ആയാളും ;

(ബി) മതപരമോ ധർമ്മപരമോ ആയ ആവശ്യങ്ങൾക്കുവേണ്ടി സമർപ്പിക്കപ്പെട്ടിട്ടുള്ള ഏതെങ്കിലും പരിസരത്തിന്റെ പാട്ടം/വാടക സ്വീകരിക്കുന്നവനോ, അഥവാ അതിന്റെ മേൽനോട്ടം ഭരമേൽപിക്കപ്പെട്ടിട്ടുള്ളവനോ ആയ ഒരു ഏജന്റോ ഭരമേൽപുകാരനോ ആയാളും ;

(സി) പ്രസ്തുത പരിസരത്തിന്റെ ചാർജ്ജ് വഹിക്കുന്നതിനോ അഥവാ അതിന്റെ ഒരു ഉടമസ്ഥന്റെ അവകാശങ്ങൾ വിനിയോഗിക്കുന്നതിനോ വേണ്ടി തക്ക അധികാരമുള്ള ഏതെങ്കിലും കോടതി നിയമിച്ച ഒരു റിസീവറോ മാനേജരോ ആയാളും ;

(ഡി) കൈവശാവകാശമുള്ള ഒരു ഒററിക്കാരനും ഉൾപ്പെടുന്നതുമാകുന്നു,

(xvii) "പരിസരം" എന്നാൽ ഏതെങ്കിലും ഭൂമിയോ അഥവാ കെട്ടിടമോ എന്നർത്ഥമാകുന്നതും അതിൽ—

(എ) ഒരു കെട്ടിടത്തോടോ അഥവാ ഒരു കെട്ടിടത്തിന്റെ ഭാഗത്തോടോ ചേർന്നുള്ള തോട്ടവും, സ്ഥലവും ഉപഗൃഹങ്ങളും, ഏതെങ്കിലുമുണ്ടെങ്കിൽ അവയും;

(ബി) ഒരു കെട്ടിടത്തിലോ അഥവാ ഒരു കെട്ടിടത്തിന്റെ ഭാഗത്തോ, അതിന്റെ കൂടുതൽ ഗുണാനുഭവത്തിനുവേണ്ടി ചേർത്തിട്ടുള്ള ഏതെങ്കിലും ഫിറ്റിംഗുകളും ഉൾപ്പെടുന്നതുമാകുന്നു.

(xviii) "നിർണ്ണയിക്കപ്പെട്ട" എന്നാൽ ഈ ആക്ടിൻകീഴിൽ ഉണ്ടാക്കപ്പെട്ട ചട്ടങ്ങൾ പ്രകാരം നിർണ്ണയിക്കപ്പെട്ട എന്നർത്ഥമാകുന്നു.

(xix) "സ്വകാര്യനിരത്ത്" എന്നാൽ, "ഒരു പൊതുനിരത്ത്" അല്ലാത്ത ഏതെങ്കിലും നിരത്തോ, റോഡോ, സ്ക്വയറോ, കളിക്കളമോ, ഒറ്റയടി പാതയോ, ഇടവഴിയോ അഥവാ കുതിരസവാരിക്കുള്ള പാതയോ എന്നർത്ഥമാകുന്നതും, അതിൽ, പരിസരത്തിന്റെ ഉടമസ്ഥൻ അങ്ങനെയുള്ള പരിസരത്തിൽ ചെന്നെത്തുന്നതിനുവേണ്ടിയോ അഥവാ അതു സൗകര്യപ്രദമായി ഉപയോഗിക്കുന്നതിനുവേണ്ടിയോ അയ്യാളുടെ സ്വന്തം സ്ഥലത്തുതന്നെ ഉണ്ടാക്കിയിട്ടുള്ള ഒരു വഴി ഉൾപ്പെടുന്നതല്ലാത്തതുമാകുന്നു;

(xx) "പൊതു നിരത്ത്" എന്നാൽ ഒരു പെരുവഴി ആയിരുന്നാലും അല്ലെങ്കിലും, പൊതുജനങ്ങൾക്ക് വഴിനടപ്പവകാശമുള്ള ഏതെങ്കിലും നിരത്തോ, റോഡോ, സ്ക്വയറോ, കളിക്കളമോ, ഒറ്റയടിപ്പാതയോ, ഇടവഴിയോ അഥവാ കുതിരസവാരിക്കുള്ള പാതയോ എന്നർത്ഥമാകുന്നതും, അതിൽ—

(എ) ഏതെങ്കിലും പൊതു പാലത്തിന്റെയോ, നടവരമ്പിന്റെയോ മുകളിൽകൂടിയുള്ള വഴിയും;

(ബി) അങ്ങനെയുള്ള ഏതെങ്കിലും നിരത്തിനോടോ, പൊതു പാലത്തിനോടോ, നടവരമ്പിനോടോ ചേർന്നുള്ള നടപ്പാതയും;

(സി) അങ്ങനെയുള്ള ഏതെങ്കിലും നിരത്തിനോടോ, പൊതു പാലത്തിനോടോ അഥവാ നടവരമ്പിനോടോ ചേർന്നുള്ള വഴിച്ചാലുകളും വഴിയുടെ ഓരോ വശങ്ങളിലുമായി, തൊട്ടുചേർന്നുള്ള വസ്തുവിന്റെ—ആ വസ്തു ഒരു സ്വകാര്യവസ്തുവോ അഥവാ സർക്കാർവക വസ്തുവോ ആയാലും—അതിരുകൾവരെയായി സ്ഥിതിചെയ്യുന്ന ഏതെങ്കിലും കല്പടവോ; വരാന്തയോ മറ്റു നിർമ്മാണമോ ഉൾപ്പെടുന്നതോ അല്ലാത്തതോ ആയ ഭൂമിയും ഉൾപ്പെടുന്നതുമാകുന്നു.

(xxi) "റഗുലേഷനുകൾ" എന്നാൽ ഈ ആക്റ്റുപ്രകാരം അധികാരസ്ഥാനത്താൽ ഉണ്ടാക്കപ്പെട്ട റഗുലേഷനുകൾ എന്നർത്ഥമാകുന്നു;

(xxii) "ചട്ടങ്ങൾ" എന്നാൽ ഈ ആക്റ്റ് പ്രകാരം ഉണ്ടാക്കപ്പെട്ട ചട്ടങ്ങൾ എന്നർത്ഥമാകുന്നു,

(xxiii) "സർവീസ് കുഴൽ" എന്നാൽ അടപ്പു കുഴലിന് (സ്റ്റോപ്പു കോക്ക്) അപ്പുറമുള്ള കണക്ഷൻ പൈപ്പല്ലാത്തതും ഏതെങ്കിലും പരിസരത്തിലേയ്ക്കുള്ള ജലവിതരണത്തിനു വേണ്ടി ഉപയോഗിക്കപ്പെടുന്നതുമായ ഏതെങ്കിലും കുഴൽ എന്നർത്ഥമാകുന്നു;

(xxiv) "ഓവു വെള്ളം" എന്നാൽ ഒരു ശൗചകൂപത്തിൽനിന്നോ, കക്കൂസുകളിൽനിന്നോ, മറപ്പുരകളിൽനിന്നോ, മൂത്രപ്പുരകളിൽനിന്നോ, അഴുക്കുവെള്ളക്കുഴികളിൽനിന്നോ, വഴിച്ചാലുകളിൽനിന്നോ, ഉള്ള അമേധ്യവും അവയിലുള്ള മറ്റു ഉള്ളടക്കങ്ങളും, സിങ്കുകളിൽനിന്നും, കുളിമുറികളിൽനിന്നും, ലായങ്ങളിൽനിന്നും അതുപോലുള്ള മറ്റു സ്ഥലങ്ങളിൽനിന്നും ഉള്ള മലിനജലവും എന്നർത്ഥമാകുന്നതും അതിൽ വ്യാപാരശാലകളിൽ നിന്നൊഴുകി വരുന്ന മലിനജലം ഉൾപ്പെടുന്നതുമാകുന്നു;

(xxv) "അഴുക്കുചാൽ" എന്നാൽ ഓവുവെള്ളം, വെറുപ്പു തോന്നത്തക്ക പദാർത്ഥങ്ങൾ, മലിനജലം, ഉപയോഗശൂന്യമായ ജലം, അല്ലെങ്കിൽ അടിമണ്ണിലുള്ള ജലം എന്നിവ വഹിച്ചുകൊണ്ടു പോകുന്നതിനുവേണ്ടിയുള്ള മൂടിയ ഒരു കുഴൽ എന്നർത്ഥമാകുന്നു ;

(xxvi) "അഴുക്കുചാൽ നിർമ്മാണം" എന്നാൽ ഒരു സമൂഹത്തിലെ വീടുകളിൽനിന്നും, സ്ഥാപനങ്ങളിൽനിന്നും, വ്യവസായശാലകളിൽനിന്നും, പൊതുസ്ഥലങ്ങളിൽനിന്നുമുള്ള മലിനജലം സംഭരിക്കുന്നതിനും, അങ്ങനെയുള്ള മലിനജലവും, അതിൽകൂടി ഒഴുകിവരുന്ന പദാർത്ഥങ്ങളും, ചേറും, വാതകങ്ങളും മറ്റ് അവശിഷ്ടങ്ങളും പമ്പുചെയ്തുവിടുന്നതിനും, കൈയൊഴിക്കുന്നതിനും വേണ്ടിയുള്ള ഒരു സംവിധാനം എന്നർത്ഥമാകുന്നു.

(xxvii) "സംസ്ഥാനം" എന്നാൽ കേരളസംസ്ഥാനം എന്നർത്ഥമാകുന്നു ;

(xxviii) "അടപ്പുകുഴൽ (സ്റ്റോപ്പുകോക്ക്)" എന്നാൽ ഏതെങ്കിലും പരിസരത്തിലേയ്ക്കുള്ള ജലവിതരണം താൽക്കാലികമായി നിർത്തുകയും ക്രമപ്പെടുത്തുകയും ചെയ്യുന്ന ആവശ്യത്തിനുവേണ്ടി പ്രധാന കുഴലിൽനിന്ന് അകലെയായി കണക്ഷൻ പൈപ്പിന്റെ അഗ്രഭാഗത്ത് ഘടിപ്പിച്ചിട്ടുള്ള ഒരു അടപ്പുകുഴൽ എന്നർത്ഥമാകുന്നു ;

(xxix) "നിരത്ത്" എന്നാൽ ഒരു സ്വകാര്യനിരത്തോ അഥവാ പൊതു നിരത്തോ എന്നർത്ഥമാകുന്നു ;

(xxx) "വ്യാപാരശാലകളിൽ നിന്ന് ഒഴുകിവരുന്ന മലിനജലം" എന്നാൽ കൃഷിയും തോട്ടകൃഷിയും ഉൾപ്പെടെയുള്ള ഏതെങ്കിലും വ്യാപാരമോ വ്യവസായമോ നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ മുഴുവനായോ ഭാഗികമായോ ഉണ്ടാകുകയോ പുറത്തേയ്ക്ക് വരികയോ ചെയ്യുന്ന, പദാർത്ഥങ്ങളുടെ കണികകൾ അടങ്ങിയിട്ടുള്ളതോ അല്ലാത്തതോ ആയ, ഏതെങ്കിലും ദ്രാവകം എന്നർത്ഥമാകുന്നതും, എന്നാൽ അതിൽ ഗാർഹിക അഴുക്കുജലം ഉൾപ്പെടുന്നതല്ലാത്തതുമാകുന്നു ;

(xxxi) "മലിനജലം" എന്നതിൽ ഗാർഹിക ഓവു വെള്ളവും, ഉപയോഗിച്ച ജലവും ഏതെങ്കിലും വ്യവസായ സ്ഥലത്തുനിന്നോ മറ്റേതെങ്കിലും ഉറവിടത്തിൽ നിന്നോ ഉള്ള എല്ലാ മലിനജലവും ഉൾപ്പെടുന്നു ;

(xxxii) "മാസ്റ്റർ കണക്ഷൻ" എന്നതിൽ,

(എ) ഏതെങ്കിലും സ്വകാര്യ വസ്തുവിൽ സ്ഥിതിചെയ്യുന്നതും അധികാരസ്ഥാനത്തിന്റെ വകയായ ഒരു പ്രധാന കുഴലിനോടോ, മറ്റു കുഴലിനോടോ ബന്ധിപ്പിച്ചിട്ടുള്ളതുമായ ഒരു കുളമോ നീർത്തൊട്ടിയോ, ഹൈഡ്രന്റോ, സ്റ്റാൻഡ് പൈപ്പോ, മീറ്ററോ അഥവാ ടാപ്പോ ആയതും ;

(ബി) അങ്ങനെയുള്ള ഒരു കുളത്തെയോ, നീർത്തൊട്ടിയേയോ, ഹൈഡ്രന്റിനേയോ, സ്റ്റാൻഡ്പൈപ്പിനെയോ, മീറ്ററിനെയോ, ടാപ്പിനേയോ അപ്രകാരമുള്ള പ്രധാനജലക്കുഴലുമായോ, പൈപ്പുമായോ ബന്ധിപ്പിക്കുന്ന ജലക്കുഴലും ഉൾപ്പെടുന്നതുമാകുന്നു ;

(xxxiii) "ജലവിതരണം" എന്നാൽ ഒരു ജനസമൂഹത്തിന്, കുടിക്കാനും, മറ്റു ഗാർഹികാവശ്യങ്ങൾക്കും, വ്യവസായത്തിനും, വിനോദത്തിനും, വിവിധ തരത്തിലുള്ള പൊതു ഉപയോഗങ്ങൾക്കും വേണ്ടിയുള്ള അതിന്റെ ആവശ്യം നിറവേറ്റുന്നതിനായി ജലം നൽകുന്നതിനുള്ള ഒരു സംവിധാനം എന്നർത്ഥമാകുന്നതും, എന്നാൽ അതിൽ ജലസേചന ആവശ്യങ്ങൾക്കുവേണ്ടി ജലം നൽകുന്നത് ഉൾപ്പെടുന്നതല്ലാത്തതുമാകുന്നു ;

(xxxiv) "വാട്ടർ വർക്സ്" എന്നതിൽ ജലവിതരണത്തിനായോ അഥവാ ജലവിതരണത്തിൽ ഉപയോഗിക്കുന്നതിനായോ അഥവാ ജലവിതരണത്തിന്റെ ഉറവിടങ്ങൾ സംരക്ഷിക്കുന്നതിനായോ അഥവാ ജലം ശുദ്ധീകരിക്കുന്നതിനായോ ഉള്ള നീർച്ചാല് (അരുവി, തടാകം, ഉറവ, നദി അല്ലെങ്കിൽ തോട്, കുഴൽക്കിണർ, ഗ്യാലറികൾ, റിസർവോയർ, നീർത്തൊട്ടി എന്നിവ ഉൾപ്പെടെ) അടച്ചതോ, തുറന്നു വച്ചിട്ടുള്ളതോ ആയ കുഴൽ, ജലശുദ്ധീകരണയൂണിററുകൾ, സ്ലൂസ് സപ്ലൈ മെയിൻ, കലുങ്ക്, എൻജിൻ, വാട്ടർട്രക്ക്, ഹൈഡ്രൻറുകൾ, സ്ററാൻറ് പൈപ്പ്, കുഴൽ, യന്ത്രങ്ങൾ, ഭൂമി, കെട്ടിടം അഥവാ മററു സാധനങ്ങൾ എന്നിവ ഉൾപ്പെടുന്നതാകുന്നു.

## അദ്ധ്യായം II

## അധികാരസ്ഥാനത്തിന്റെ രൂപീകരണവും കാര്യങ്ങൾ.

## നടപ്പാക്കലും കർത്തവ്യങ്ങളും അധികാരങ്ങളും

3. കേരള ജല മലിനജല അധികാരസ്ഥാനം രൂപീകരിക്കൽ.—(1) സർക്കാർ, ഗസററു വിജ്ഞാപനംമൂലവും അതിൽ നിർദ്ദേശിക്കാവുന്ന തീയതിമുതൽ പ്രാബല്ല്യത്തോടുകൂടിയും കേരള ജല മലിനജല അധികാരസ്ഥാനം എന്ന പേരിൽ ഒരു സ്വയം ഭരണാധികാരസ്ഥാനം രൂപീകരിക്കേണ്ടതാണ്.

(2) അധികാരസ്ഥാനം ശാശ്വതപിൻതുടർച്ചയും ഒരു പൊതു മുദ്രയും ഉള്ളതും ജംഗമവും സ്ഥാവരവുമായ വസ്തുക്കൾ ആർജ്ജിക്കുകയും, കൈവശം വയ്ക്കുകയും, കൈയൊഴിക്കുകയും ചെയ്യാനും, കരാറിലേർപ്പെടാനും ഉള്ള അധികാരത്തോടുകൂടിയതും, ആയ, മേൽപ്പറഞ്ഞ പേരിലുള്ള ഒരു ഏകാംഗയോഗമായിരിക്കുന്നതും അത് പ്രസ്തുത പേരിൽ വ്യവഹരിക്കുകയും വ്യവഹരിക്കപ്പെടുകയും ചെയ്യേണ്ടതുമാകുന്നു.

(3) അധികാരസ്ഥാനം എല്ലാ ആവശ്യങ്ങൾക്കും ഒരു തദ്ദേശാധികാരസ്ഥാനമായി കരുതപ്പെടേണ്ടതാണ്.

(4) അധികാരസ്ഥാനത്തിന്റെ ഹെഡ് ആഫീസ് തിരുവനന്തപുരത്ത് ആയിരിക്കുന്നതും അധികാരസ്ഥാനത്തിന് ആവശ്യമെന്ന് തോന്നാവുന്ന മററു സ്ഥലങ്ങളിൽ ആഫീസുകൾ ഉണ്ടായിരിക്കാവുന്നതുമാണ്.

4. അധികാരസ്ഥാനത്തിന്റെ ഘടന.—അധികാരസ്ഥാനത്തിൽ താഴെ പറയുന്ന അംഗങ്ങൾ ഉണ്ടായിരിക്കുന്നതാണ്, അതായത്.—

(എ) പൊതുജനാരോഗ്യ ഇൻജിനീയറിംഗ് വകുപ്പിന്റെ ചുമതലയുള്ള മന്ത്രി, അദ്ദേഹം അതിന്റെ ചെയർമാനായിരിക്കുന്നതാണ്;

(ബി) പൊതുജനാരോഗ്യ ഇൻജിനീയറിംഗ് യോഗ്യതയുള്ളയാളും ജല മലിനജല പദ്ധതികളുടെ മാനേജ്മെൻറിലും കാര്യനിർവ്വഹണത്തിലും പരിചയമുള്ള ആളുമായ സർക്കാർ നിയമിക്കുന്ന ഒരു മാനേജിംഗ് ഡയറക്ടർ;

(സി) എക്സ്. അഫീഷ്യോ ആയി, പൊതുജനാരോഗ്യ ഇൻജിനീയറിംഗ് വകുപ്പിന്റെ ചുമതലയുള്ള ഗവൺമെൻറ് സെക്രട്ടറി;

(ഡി) എക്സ്. അഫീഷ്യോ ആയി, ഗവൺമെൻറ് ധനകാര്യ സെക്രട്ടറി;

(ഇ) എക്സ്. അഫീഷ്യോ ആയി, തദ്ദേശ സ്വയംഭരണവകുപ്പിന്റെ ചുമതലയുള്ള ഗവൺമെൻറ് സെക്രട്ടറി;

(എഫ്) സർക്കാർ നിയമിക്കുന്ന, സംസ്ഥാനത്തെ തദ്ദേശ സമിതികളെ പ്രതിനിധാനം ചെയ്യുന്ന ഒരംഗം ;

(ജി) സർക്കാർ നിയമിക്കുന്ന, പട്ടികജാതിയിലോ പട്ടികവർഗ്ഗത്തിലോ പെടുന്ന ഒരംഗം.

5. <u>അംഗമാകുന്നതിന് അയോഗ്യത.</u>—ഒരംഗമായി തിരഞ്ഞെടുക്കപ്പെടുന്നതിനും ഒരംഗമായിരിക്കുന്നതിനും ഒരാൾ; അയാൾ—

(എ) സാന്മാർഗ്ഗികാധഃപതനം ഉൾക്കൊള്ളുന്ന ഒരു കുററത്തിന് ശിക്ഷിക്കപ്പെടുകയോ ;

(ബി) അവിമുക്ത നിർദ്ധനൻ ആയിരിക്കുകയോ ;

(സി) ബുദ്ധിസ്ഥിരതയില്ലാത്ത ആളായിരിക്കുകയും അധികാരമുള്ള കോടതിയാൽ അപ്രകാരം പ്രഖ്യാപിക്കപ്പെട്ടിരിക്കുകയും ചെയ്യുകയോ ;

(ഡി) 6-ം 7-ം വകുപ്പുകളിൽ വ്യവസ്ഥ ചെയ്തിട്ടുള്ള പ്രകാരമൊഴികെ, അധികാരസ്ഥാനത്തിന്റെ കീഴിൽ ആദായകരമായ ഏതെങ്കിലും ഉദ്യോഗം വഹിക്കുകയോ ;

(ഇ) അധികാര സ്ഥാനവുമായോ, അതിനാലോ അഥവാ അതിനു വേണ്ടിയോ ഉള്ള ഏതെങ്കിലും കരാറിലോ അല്ലെങ്കിൽ ജോലിയിലോ അയാൾക്ക് നേരിട്ടോ, നേരിട്ടല്ലാതെയോ അഥവാ ഏതെങ്കിലും പങ്കാളിയോ, തൊഴിലുടമയോ, ജീവനക്കാരനോ മുഖേനയോ ധനപരമോ മററതെങ്കിലും തരത്തിലുള്ളതോ ആയ ഏതെങ്കിലും പങ്കോ അവകാശബന്ധമോ ഉണ്ടായിരിക്കുകയോ ചെയ്യുന്ന പക്ഷം അയോഗ്യനായിരിക്കുന്നതാണ്.

6. <u>മാനേജിംഗ് ഡയറക്ടറുടേയും അനൗദ്യോഗികാംഗങ്ങളുടേയും ഉദ്യോഗ കാലാവധി.</u>—(1) മാനേജിംഗ് ഡയറക്ടറും, 4-ാം വകുപ്പ് (എഫ്) എന്ന ഖണ്ഡത്തിലോ (ജി) എന്ന ഖണ്ഡത്തിലോ പരാമർശിക്കപ്പെട്ടിരിക്കുന്ന ഒരു അംഗവും സർക്കാർ അവരുടെ ഉദ്യോഗ കാലാവധി ഗസററുവിജ്ഞാപനം മൂലം നേരത്തെ അവസാനിപ്പിക്കാത്തപക്ഷം മൂന്നു വർഷക്കാലത്തേയ്ക്കു ഉദ്യോഗം വഹിക്കേണ്ടതും, അവർ പുനർ നിയമനത്തിന് അർഹരായിരിക്കുന്നതുമാണ്.

(2) മാനേജിംഗ് ഡയറക്ടറും (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട അംഗങ്ങളും സർക്കാർ, ഉത്തരവുമൂലം, നിർദ്ദേശിക്കാവുന്ന നിബന്ധനകളിൻമേലും വ്യവസ്ഥകളിൻമേലും ഉദ്യോഗം വഹിക്കേണ്ടതാണ്.

(3) അംഗങ്ങൾക്കു (മാനേജിംഗ് ഡയറക്ടർ ഉൾപ്പെടെയുള്ള) നിർണ്ണയിക്കപ്പെടാവുന്ന പ്രകാരമുള്ള യാത്രാ-ദിന ബത്തകൾക്ക് അർഹതയുണ്ടായിരിക്കുന്നതാണ്.

(4) മാനേജിംഗ് ഡയറക്ടർക്കോ (1)-ാം ഉപ വകുപ്പിൽ പരാമർശിച്ചിട്ടുള്ള അംഗങ്ങൾക്കോ തന്റെ ഉദ്യോഗം, ചെയർമാന് അഭിസംബോധന ചെയ്തതും തന്റെ കൈയൊപ്പു വച്ചതുമായ എഴുത്തുമൂലം രാജിവയ്ക്കാവുന്നതും അപ്രകാരമുള്ള രാജി സ്വീകരിക്കപ്പെടുന്നതോടെ അദ്ദേഹം തന്റെ ഉദ്യോഗം ഒഴിഞ്ഞതായി കരുതപ്പെടേണ്ടതുമാണ്.

7. <u>മാനേജിംഗ് ഡയറക്ടറുടെ വേതനവും താൽക്കാലിക ഒഴിവുകൾ നികത്തലും.</u>—(1) മാനേജിംഗ് ഡയറക്ടർക്ക്, സർക്കാർ കാലാകാലങ്ങളിൽ നിശ്ചയിക്കാവുന്ന പ്രകാരമുള്ള വേതനം അധികാര സ്ഥാനത്തിന്റെ ഫണ്ടിൽ നിന്നും നൽകേണ്ടതാണ്.

(2) ഏതെങ്കിലും അംഗം അനാരോഗ്യം കാരണമായോ മററു വിധത്തിലോ തന്റെ ചുമതലകൾ നിർവ്വഹിക്കാൻ താൽക്കാലികമായി അശക്തനായി തീരുകയോ അഥവാ തന്റെ നിയമനം വിട്ടുപോകുന്ന സാഹചര്യങ്ങളിലല്ലാതെ, അവധി കാരണമായി ഹാജരാകാതിരിക്കുകയോ ചെയ്യുന്നപക്ഷം, സർക്കാരിന് അദ്ദേഹത്തിന്റെ സ്ഥാനത്ത് ജോലി ചെയ്യാനും ഈ ആക്ടിൻ കീഴിലുള്ള അദ്ദേഹത്തിന്റെ ചുമതലകൾ നിർവ്വഹിക്കാനുമായി മറെറാരാളെ നിയമിക്കാവുന്നതുമാണ്.

8. <u>ഉദ്യോഗസ്ഥൻമാരുടെയും സ്ററാഫിന്റെയും നിയമനം.</u>—(1) (2)-ാം ഉപ വകുപ്പിലെ വ്യവസ്ഥകൾക്ക് വിധേയമായി, അധികാര സ്ഥാനത്തിന്, ഈ ആക്ട് പ്രകാരമുള്ള അതിന്റെ അധികാരങ്ങളും, കർത്തവ്യങ്ങളും, പ്രവൃത്തികളും നിർവ്വഹിക്കാൻ അതിനെ പ്രാപ്തമാക്കുന്ന ആവശ്യത്തിലേയ്ക്കായി, ഒരു സെക്രട്ടറിയേയും സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി അത് യഥാവിധി അനുമതി നൽകിയിട്ടുള്ള തസ്തികകളിൽ ആവശ്യമാകാവുന്ന മററു ഉദ്യോഗസ്ഥൻമാരെയും സ്ററാഫിനേയും നിയമിക്കാവുന്നതാണ്.

(2) അധികാര സ്ഥാനത്തിന്, സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി, കേന്ദ്ര ഗവൺമെൻറിന്റേയോ അഥവാ സംസ്ഥാന ഗവൺമെൻറിന്റേയോ ഒരു ജീവനക്കാരനെ അതിനു യുക്തമെന്നു തോന്നുന്ന നിബന്ധനകളിൻമേലും വ്യവസ്ഥകളിൻമേലും അധികാര സ്ഥാനത്തിന്റെ ഒരു ജീവനക്കാരനായി നിയമിക്കാവുന്നതാണ്.

(3) ഈ വകുപ്പിൽ വ്യവസ്ഥ ചെയ്തിരിക്കുന്ന പ്രകാരമൊഴികെ, അധികാര സ്ഥാനത്തിന്റെ ഉദ്യോഗസ്ഥൻമാരുടെയും ജീവനക്കാരുടെയും നിയമനവും സേവന വ്യവസ്ഥകളും സർക്കാർ കാലാകാലങ്ങളിൽ ഉണ്ടാക്കുന്ന ചട്ടങ്ങളാൽ അനുശാസിക്കപ്പെടുന്നതാണ്.

9. <u>ജീവനക്കാരുടെ മേൽനോട്ടവും നിയന്ത്രണവും.</u>—അധികാര സ്ഥാനത്തിന്റെ മേൽനോട്ടത്തിനു വിധേയമായി, മാനേജിംഗ് ഡയറക്ടർക്ക് അധികാര സ്ഥാനത്തിന്റെ എല്ലാ ജീവനക്കാരുടെയും മേൽ പൊതുവായ നിയന്ത്രണവും മേൽനോട്ടവും ഉണ്ടായിരിക്കുന്നതാണ്.

10. <u>അധികാര സ്ഥാനത്തിന്റെ ഉത്തരവുകളുടെയും മററു കാരണങ്ങളുടെയും പ്രമാണീകരണം.</u>—(1) അധികാര സ്ഥാനത്തിന്റെ എല്ലാ നടപടികളും ചെയർമാന്റെ ഒപ്പിട്ട് പ്രമാണീകരിക്കേണ്ടതും അധികാര സ്ഥാനത്തിന്റെ എല്ലാ ഉത്തരവുകളും മററു കരണങ്ങളും റെഗുലേഷനുകളാൽ ഇതിലേയ്ക്ക് അധികാരപ്പെടുത്തപ്പെടാവുന്ന അധികാര സ്ഥാനത്തിന്റെ ഉദ്യോഗസ്ഥൻ ഒപ്പിട്ട് പ്രമാണീകരിക്കേണ്ടതുമാകുന്നു.

(2) അധികാര സ്ഥാനത്തിന് ഏതെങ്കിലും ആളെ, അതിനെ ഏതെങ്കിലും കാര്യത്തിൽ സഹായിക്കുകയോ, ഉപദേശിക്കുകയോ ചെയ്യുന്ന ആവശ്യത്തിന് അധികാര സ്ഥാനത്തിന്റെ യോഗത്തിൽ സംബന്ധിക്കാൻ ക്ഷണിക്കാവുന്നതും അപ്രകാരം ക്ഷണിക്കപ്പെടുന്ന ആളുകൾക്ക് അധികാര സ്ഥാനത്തിന്റെ നടപടികളിൽ പങ്കെടുക്കാവുന്നതും, എന്നാൽ വോട്ടുചെയ്യാൻ അവകാശമില്ലാത്തതുമാകുന്നു.

11. അധികാരങ്ങൾ ഏൽപ്പിച്ചുകൊടുക്കൽ.—ഈ ആക്ടിലെ വ്യവസ്ഥകൾക്കു വിധേയമായി, അധികാര സ്ഥാനത്തിന്, ഈ ആക്ട് പ്രകാരമുള്ളതും, എന്നാൽ 25, 28, 29, 56 എന്നീ വകുപ്പുകൾ പ്രകാരമുള്ള അതിന്റെ അധികാരങ്ങളും കർത്തവ്യങ്ങളും അല്ലാത്തവയുമായ അതിനു യുക്തമെന്നു തോന്നുന്ന അതിന്റെ അധികാരങ്ങളും കർത്തവ്യങ്ങളും, പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുമൂലം, ഒന്നുകിൽ നിരുപാധികമായോ അല്ലെങ്കിൽ ഉത്തരവിൽ നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള ഉപാധികൾക്കു വിധേയമായോ, അതിനാൽ നിയമിക്കപ്പെട്ട ഏതെങ്കിലും കമ്മിററിക്കോ അല്ലെങ്കിൽ അധികാരസ്ഥാനത്തിന്റെ ചെയർമാനോ, മാനേജിംഗ് ഡയറക്ടർക്കോ അഥവാ മററു ഏതെങ്കിലും ഉദ്യോഗസ്ഥനോ ഏൽപ്പിച്ചു കൊടുക്കാവുന്നതാണ്.

12. അവകാശബന്ധം കാരണത്താൽ അധികാരസ്ഥാനത്തിന്റെ നടപടികളിൽ പങ്കെടുക്കുന്നതിന് അയോഗ്യത.—(1) മുൻപറഞ്ഞ പ്രകാരം ഏതെങ്കിലും പങ്കോ, അവകാശബന്ധമോ ഉള്ള ഏതെങ്കിലും ആൾക്കു വേണ്ടി ഏതെങ്കിലും കാര്യം സംബന്ധിച്ച് തൊഴിൽപരമായി പ്രവർത്തിച്ചിട്ടുള്ള ചെയർമാനോ അല്ലെങ്കിൽ അധികാരസ്ഥാനത്തിന്റെയോ അധികാരസ്ഥാനത്താൽ നിയമിക്കപ്പെട്ട ഒരു കമ്മിററിയിലേയോ മറേറതെങ്കിലും അംഗമോ, അധികാരസ്ഥാനത്തിന്റെയോ അതിന്റെ ഏതെങ്കിലും കമ്മിററിയുടെയോ അങ്ങനെയുള്ള കാര്യം സംബന്ധിച്ച ഏതെങ്കിലും നടപടി (ഏതെങ്കിലും പ്രമേയത്തിൻമേലോ പ്രശ്നത്തിൻമേലോ ഉള്ള ഏതെങ്കിലും ചർച്ച ഉൾപ്പെടെയുള്ള)യിൽ വോട്ടു ചെയ്യുകയോ പങ്കെടുക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

(2) അധികാരസ്ഥാനത്തിന്റെയോ അഥവാ അധികാര സ്ഥാനത്താൽ നിയമിക്കപ്പെട്ട ഒരു കമ്മിററിയിലേയോ ഏതെങ്കിലും അംഗത്തിന്, ഈ ആക്ടിന്റെ ഏതെങ്കിലും ആവശ്യങ്ങൾക്കുവേണ്ടി ഭൂമി വിലയ്ക്കെടുക്കുന്നതിന് ഉദ്ദേശിച്ചിട്ടുള്ള ഏതെങ്കിലും പ്രദേശത്ത് പ്രത്യക്ഷമായോ പരോക്ഷമായോ ഏതെങ്കിലും അവകാശ ബന്ധമുള്ളപക്ഷം, അധികാരസ്ഥാനത്തിന്റെയോ അതിന്റെ ഏതെങ്കിലും കമ്മിററിയുടേയോ അങ്ങനെയുള്ള ഭൂമി സംബന്ധിച്ച ഏതെങ്കിലും കാര്യം പരിഗണിക്കുന്ന ഏതെങ്കിലും യോഗത്തിൽ അദ്ദേഹം പങ്കെടുക്കാൻ പാടുള്ളതല്ല.

13. ക്രമക്കേട്, ഒഴിവ് മുതലായവയാൽ, ചെയ്ത പ്രവൃത്തികൾ അസാധുവാക്കാൻ പാടില്ലെന്ന്.—അധികാരസ്ഥാനമോ അധികാരസ്ഥാനത്താൽ നിയമിക്കപ്പെട്ട ഒരു കമ്മിററിയോ ഈ ആക്ററ് പ്രകാരം ചെയ്തിട്ടുള്ള യാതൊരു പ്രവൃത്തിയോ അഥവാ എടുത്തിട്ടുള്ള യാതൊരു നടപടിയോ താഴെ പറയുന്ന കാരണങ്ങളാൽ മാത്രം അസാധുവാക്കാൻ പാടില്ലാത്തതാണ് :—

(എ) അധികാരസ്ഥാനത്തിലോ അഥവാ അതിന്റെ ഏതെങ്കിലും കമ്മിററിയിലോ ഉള്ള ഏതെങ്കിലും ഒഴിവോ, അഥവാ അവയുടെ രൂപീകരണത്തിലുള്ള ന്യൂനതയോ, അഥവാ ;

(ബി) അതിലെ ഒരു അംഗമായി പ്രവർത്തിക്കുന്ന ഒരു ആളുടെ നിയമനത്തിലുള്ള ഏതെങ്കിലും ന്യൂനതയോ, ക്രമക്കേടോ, അല്ലെങ്കിൽ ;

(സി) അങ്ങനെയുള്ള പ്രവൃത്തിയിലോ നടപടിയിലോ ഉള്ള അസ്തിത്വത്തെ ബാധിക്കാത്ത ഏതെങ്കിലും ന്യൂനതയോ അഥവാ ക്രമക്കേടോ.

14. അധികാരസ്ഥാനത്തിന്റെ കർത്തവ്യങ്ങൾ.—അധികാരസ്ഥാനം താഴെ പറയുന്ന എല്ലാ കർത്തവ്യങ്ങളുമോ അഥവാ അവയിൽ ഏതെങ്കിലുമോ നിർവ്വഹിക്കേണ്ടതാണ്, അതായത് :—

(i) ജലവിതരണത്തിനും മലിനജലം കയ്യൊഴിക്കലിനും വേണ്ടിയുള്ള പദ്ധതികൾ തയ്യാറാക്കുകയും, നടപ്പാക്കുകയും, അഭിവൃദ്ധിപ്പെടുത്തുകയും, പ്രവർത്തനത്തിൽ കൊണ്ടുവരികയും, നിലനിർത്തുകയും അവയ്ക്കുവേണ്ടി പണം നൽകുകയും ചെയ്യുക ;

(ii) സർക്കാരിനും ആവശ്യപ്പെടുന്നപക്ഷം സ്വകാര്യ സ്ഥാപനങ്ങൾക്കോ വ്യക്തികൾക്കോ അവർക്കും ജലവിതരണവും, മലിനജലത്തിന്റെ സംഭരണവും കൈയൊഴിക്കലും, സംബന്ധിച്ച ആവശ്യമായ എല്ലാ സേവനങ്ങളും നൽകൽ ;

(iii) സർക്കാരിന്റെ നിർദ്ദേശാനുസരണം ജലവിതരണത്തിനും മലിനജലത്തിന്റെ സംഭരണത്തിനും കൈയൊഴിക്കലിനും വേണ്ടിയുള്ള സംസ്ഥാന പ്ലാനുകൾ തയ്യാറാക്കൽ ;

(iv) അധികാരസ്ഥാനത്തിന്റെ ജലവിതരണ മലിനജല സംവിധാനങ്ങൾ ഉൾക്കൊള്ളുന്ന പ്രദേശങ്ങളിൽ ജലവിതരണവും സംരക്ഷണവും സേവനം സംബന്ധിച്ച താരിപ്പ്, നികുതികൾ, ചാർജ്ജുകൾ എന്നിവ നിജപ്പെടുത്തുകയും പുനർനിർണ്ണയം ചെയ്യുകയും ചെയ്യൽ ;

(v) ജലവിതരണവും മലിനജലവും സംബന്ധിച്ച സേവനങ്ങളുടെ സംസ്ഥാന മാനദണ്ഡം നിർണ്ണയിക്കൽ;

(vi) ഈ ആക്ററിന്റെ ആരംഭത്തിനു മുൻപ് സർക്കാരിന്റെ പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പ് നടത്തിക്കൊണ്ടിരുന്നതും ഇവിടെ പറഞ്ഞിട്ടില്ലാത്തതുമായ എല്ലാ പ്രവൃത്തികളും ;

(vii) സംസ്ഥാനത്തെ ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും പ്രവർത്തനങ്ങൾ സംബന്ധിച്ച് ആവശ്യമായ കായിക ശക്തിയും പരിശീലനവും എത്രയെന്നു കണക്കാക്കൽ ;

(viii) അധികാരസ്ഥാനത്തിന്റെ കർത്തവ്യങ്ങൾ കാര്യക്ഷമമായി നിർവ്വഹിക്കുന്നതിനുവേണ്ടി ഗവേഷണം നടത്തൽ;

(ix) സംസ്ഥാനത്തെ ജനങ്ങൾക്കു നല്ലരീതിയിലുള്ള ജലവിതരണത്തിനും കാര്യക്ഷമമായ അഴുക്കുചാൽ നിർമ്മാണ പ്രവർത്തനങ്ങൾക്കും വേണ്ടി വ്യവസ്ഥയുണ്ടാക്കൽ;

(x) അടിയന്തരാവസരങ്ങളിൽ ജലവിതരണം ഉറപ്പുവരുത്തുന്നതിന ആവശ്യമാകാവുന്ന മററു നടപടികൾ സ്വീകരിക്കൽ;

(xi) സർക്കാർ ഗസററ് വിജ്ഞാപനം വഴി അധികാരസ്ഥാനത്തെ ഭരമേല്പിക്കാവുന്ന മററു കർത്തവ്യങ്ങൾ.

15. അധികാരസ്ഥാനത്തിനുള്ള അധികാരങ്ങൾ.—(1) അധികാരസ്ഥാനത്തിന്, ഈ ആക്ററിലെ വ്യവസ്ഥകൾക്കു വിധേയമായി, ഈ ആക്ററ് പ്രകാരമുള്ള അതിന്റെ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിന് ആവശ്യമോ യുക്തമോ ആകാവുന്ന ഏതു കാര്യവും ചെയ്യുന്നതിന് അധികാരമുണ്ടായിരിക്കുന്നതാണ്.

(2) മുൻപറഞ്ഞ വ്യവസ്ഥകളുടെ പൊതു സ്വഭാവത്തിനു ഭംഗം കൂടാതെ, അങ്ങനെയുള്ള അധികാരത്തിൽ താഴെപ്പറയുന്നവ ഉൾപ്പെടുന്നതാണ് :—

(i) ഏതെങ്കിലും തദ്ദേശ സമിതിയിൽനിന്നും അതിന് ആവശ്യമെന്നു തോന്നാവുന്ന ആനുകാലികമോ അഥവാ നിർദ്ദിഷ്ടമായതോ ആയ വിവരങ്ങൾ ശേഖരിക്കുന്നതിന് ;

(ii) ജലവിതരണത്തിനും അഴുക്കുചാൽ നിർമ്മാണത്തിനും വേണ്ട പദ്ധതികൾ തയ്യാറാക്കുകയും നടപ്പിൽ വരുത്തുകയും ചെയ്യുന്നതിനും അതു സംബന്ധിച്ച എല്ലാ അധികാരങ്ങളും വിനിയോഗിക്കുകയും എല്ലാ കർത്തവ്യങ്ങളും നിർവ്വഹിക്കുകയും ചെയ്യുന്നതിന് :

എന്നാൽ ഇരുപത്തഞ്ചുലക്ഷം രൂപയിൽ കൂടുതൽ ചെലവുവരുന്ന പദ്ധതികൾക്ക് അനുമതി നൽകുന്നതിനുള്ള അധികാരം, സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി മാത്രമേ വിനിയോഗിക്കാൻ പാടുള്ളു ;

(iii) അധികാരസ്ഥാനം സർക്കാരിനോ, തദ്ദേശ സമിതികൾക്കോ, സ്ഥാപനങ്ങൾക്കോ അഥവാ വ്യക്തികൾക്കോ നൽകുന്ന എല്ലാ സേവനങ്ങൾക്കുമുള്ള ഫീസിന്റെ പട്ടിക തയ്യാറാക്കുക, ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും സംബന്ധിച്ച സേവനങ്ങൾക്കുള്ള താരിപ്പുകളും ചാർജ്ജുകളും നിശ്ചയിക്കുകയോ ഭേദഗതി ചെയ്യുകയോ ചെയ്യുകയും നിർണ്ണയിക്കപ്പെടാവുന്ന വിധം അപ്രകാരമുള്ള എല്ലാ ഫീസുകളും ചാർജ്ജുകളും പിരിച്ചെടുക്കുകയും ചെയ്യുക ;

(iv) ഈ ആക്റ്റ് പ്രകാരമുള്ള അതിന്റെ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിനുവേണ്ടി അധികാരസ്ഥാനത്തിന് ആവശ്യമെന്ന് കരുതാവുന്ന പ്രകാരം ഏതെങ്കിലും ആളുമായോ, കമ്പനിയുമായോ, സ്ഥാപനവുമായോ കരാറിലോ, ഉടമ്പടിയിലോ ഏർപ്പെടുക :

എന്നാൽ ഇരുപത്തഞ്ചു ലക്ഷം രൂപയിൽ കൂടുതൽ ചെലവു വരുന്ന ഏതെങ്കിലും കരാറിലോ ഉടമ്പടിയിലോ അധികാരസ്ഥാനം സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടിമാത്രമേ ഏർപ്പെടാൻ പാടുള്ളു;

(v) സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തിനു വിധേയമായി അതിന്റെ സ്വന്തം വാർഷിക ബഡ്ജറ്റ് അംഗീകരിക്കുക;

(vi) സർക്കാരിന്റെ അനുവാദത്തോടുകൂടി ഏതെങ്കിലും പ്രകൃതിദത്തമായ ഉറവിടത്തിൽ നിന്നും ജലം എടുക്കുകയും മലിനജലം കൈയൊഴിക്കുകയും ചെയ്യുക;

(vii) പണം കടമെടുക്കുന്നതിനും, കടപ്പത്രങ്ങൾ പുറപ്പെടുവിക്കുന്നതിനും, ധനസഹായവും ഗ്രാന്റുകളും വാങ്ങുന്നതിനും ചെലവു നേരിടുന്നതിനും അതിന്റെ സ്വന്തം ഫണ്ടുകൾ കൈകാര്യം ചെയ്യുന്നതിനും;

(viii) ഈ ആക്ടു പ്രകാരമുള്ള കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിനു വേണ്ടി അധികാരസ്ഥാനം ആവശ്യമെന്നു കരുതാവുന്ന പ്രകാരമുള്ള ആളുകൾക്കോ അധികാരസ്ഥാനങ്ങൾക്കോ വായ്പകളും മുൻകൂറുകളും അനുവദിക്കുക;

(ix) ഭൂമിയും മറ്റുവസ്തുക്കളും ആർജ്ജിക്കുന്നതിനും, അധീനമാക്കുന്നതിനും കൈവശം വയ്ക്കുന്നതിനും, ഏതെങ്കിലും ഹൈവേ, റോഡ്, നിരത്ത്, അഥവാ സ്ഥലം എന്നിവയിൽ കൂടിയോ അതിനു കുറുകെയോ, അതിനു മുകളിൽക്കൂടിയോ, അടിയിൽക്കൂടിയോ, അപ്രകാരവും രേഖാമൂലമുള്ള ന്യായമായ നോട്ടീസ് ഏതെങ്കിലും കെട്ടിടത്തിന്റെയോ ഭൂമിയുടേയോ ഉടമസ്ഥനോ കൈവശക്കാരനോ നൽകിയതിനുശേഷം അതിലേക്കോ, അതിൽ കൂടിയോ അതിനുമുകളിൽക്കൂടിയോ അതിനു അടിയിൽ കൂടിയോ, അപ്രകാരവും, ജലവിതരണമോ അഴുക്കുചാൽ നിർമ്മാണമോ സംബന്ധിച്ച ഏതെങ്കിലും പണികൾ നടത്തുക.

## അദ്ധ്യായം III

## മുതലുകളും, ആസ്തികളും, ബാദ്ധ്യതകളും, കടപ്പാടുകളും, നിക്ഷിപ്തമാകലും ജീവനക്കാരുടെ കൈമാററവും

16. മുതൽ അധികാരസ്ഥാനത്തിൽ നിക്ഷിപ്തമാകൽ തുടങ്ങിയവ.—(1) അധികാരസ്ഥാനം രൂപീകരിക്കപ്പെട്ട തീയതി (ഇതിനുശേഷം ഈ അദ്ധ്യായത്തിൽ "നിശ്ചിത ദിവസം" എന്നാണ് പരാമർശിക്കപ്പെടുക) മുതൽ,—

(എ). (i) എല്ലാ മുതലുകളും ആസ്തികളും (വാട്ടർ വർക്സ്, കെട്ടിടങ്ങളും, ലാബറട്ടറികളും, സ്റേറാറുകളും വാഹനങ്ങളും വീട്ടുസാമാനങ്ങളും മററ് സജ്ജീകരണങ്ങളും ഉൾപ്പെടെ), അതതു സംഗതിപോലെ, ഏതെങ്കിലും പൊതുനിരത്തിലോ, അതിൽകൂടിയോ, അതിനു മുകളിലായോ, അതിനു താഴെയായോ ഉള്ള എല്ലാ പ്ലാൻറുകളും, യന്ത്ര സാമഗ്രികളും, വാട്ടർവർക്സും, പമ്പിംഗ് സ്റേറഷനുകളും ഫിൽററർ ബെഡ്ഡുകളും, വാട്ടർ മെയിനുകളും, പൊതു അഴുക്കുചാലുകളും അവയോട് ചേർന്നുള്ള എല്ലാ കെട്ടിടങ്ങളും, ഭൂമികളും, മററ് പണികളും, സാമഗ്രികളും, സ്റേറാറുകളും സാധനങ്ങളും ഉൾപ്പെടെയുള്ള നിലവിലുള്ള എല്ലാ ജലവിതരണ അഴുക്കുചാൽ നിർമ്മാണ സർവ്വീസുകളും അഴുക്കുചാൽ നിർമ്മാണ പണികളും സീവേജ് ഫാമുകളും ;

(ii) നിശ്ചിത ദിവസത്തിനു തൊട്ടുമുമ്പ്, പൊതുജനാരോഗ്യ എൻജിനീയറിംഗ് വകുപ്പിൻെറ ആവശ്യങ്ങൾക്കുവേണ്ടി സർക്കാരിൽ നിക്ഷിപ്തമായിരുന്ന, അപ്രകാരമുള്ള ഏതെങ്കിലും വാട്ടർ മെയിനുകളും, അഴുക്കുചാലുകളും, വിസ്തൃതമാക്കുകയോ, ആഴമുള്ളതാക്കുകയോ മററു വിധത്തിൽ കേടുപാടു തീർക്കുകയോ അഥവാ പരിരക്ഷിക്കുകയോ ചെയ്യുന്നതിന് ആവശ്യമാകാവുന്നത്രയും പ്രസ്തുത വാട്ടർ മെയിനുകളോടും അഴുക്കുചാലുകളോടും ചേർന്നുള്ള അടിമണ്ണും അഥവാ ജലവിതരണ-അഴുക്കുചാൽ നിർമ്മാണ സർവ്വീസുകളുമായും അഴുക്കു ചാൽ നിർമ്മാണപണികളും സീവേജ് ഫാമുകളുമായും ബന്ധപ്പെട്ട ഏതെങ്കിലും പൈപ്പുകളും മററു സാമഗ്രികളും ഫിററിംഗുകളും അധികാരസ്ഥാനത്തിൽ നിക്ഷിപ്തമാകുന്നതും അധികാരസ്ഥാനത്തിലേക്ക് കൈമാററം ചെയ്യപ്പെട്ടതായി നിലകൊള്ളുന്നതും ;

(ബി) ജലനികുതിയുടേയും സീവേജ് നികുതിയുടേയും കുടിശ്ശികയും, ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും സർവ്വീസുകളം സംബന്ധമായ ഏതെങ്കിലും ചെലവിൻെറയോ ഫീസിൻെറയോ കുടിശ്ശികയും വസൂലാക്കുന്നതിനുള്ള അവകാശം ഉൾപ്പെടെയുള്ള, സർക്കാരിൻെറ എല്ലാ അവകാശങ്ങളും, ബാദ്ധ്യതകളും, കടപ്പാടുകളും അവ ഏതെങ്കിലും കരാറിൽ നിന്ന് ഉൽഭവിച്ചിട്ടുള്ളതോ അഥവാ മററുവിധത്തിൽ പ്രസ്തുത വകുപ്പിനെ സംബന്ധിച്ചുള്ളതോ ആയാലും, അധികാരസ്ഥാനത്തിൻെറ അവകാശങ്ങളും, ബാദ്ധ്യതകളും, കടപ്പാടുകളും ആയിരിക്കുന്നതും ;

(സി) 1971-ലെ കേരള സംസ്ഥാന ഗ്രാമവികസന ബോർഡ് ആക്ററിൻ (1971-ലെ 15) കീഴിൽ രൂപീകരിക്കപ്പെട്ട കേരള സംസ്ഥാന ഗ്രാമ വികസന ബോർഡിൻെറ, പ്രസ്തുത ആക്ററ് 13-ാം വകുപ്പുപ്രകാരം ജല വിതരണവും അഴുക്കുചാൽ നിർമ്മാണവും സംബന്ധിച്ച പദ്ധതികളുടെ ചെലവിലേയ്ക്കുള്ള വാർഷിക ഗഡുക്കളുടെ കുടിശ്ശികകൾ പഞ്ചായത്തു

കളിൽനിന്നും വസൂലാക്കുന്നതിനുള്ള അവകാശം ഉൾപ്പെടെയുള്ളതും പഞ്ചായത്തു പ്രദേശങ്ങളിലെ ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും സംബന്ധിച്ച പദ്ധതികളുടെ നടപ്പാക്കൽ സംബന്ധിച്ചിടത്തോളമുള്ളതും ആയ, എല്ലാ ആസ്തികളും, അവകാശങ്ങളും, ബാദ്ധ്യതകളും, കടപ്പാടുകളും അധികാരസ്ഥാനത്തിന്റെ ആസ്തികളും ബാദ്ധ്യതകളും കടപ്പാടുകളും ആയിരിക്കുന്നതുമാകുന്നു.

(2) (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട മുതലുകൾ, ആസ്തികൾ, അവകാശങ്ങൾ, ബാദ്ധ്യതകൾ, കടപ്പാടുകൾ എന്നിവ സർക്കാർ നിശ്ചയിക്കാവുന്ന രീതിയിൽ മൂല്യനിർണ്ണയം ചെയ്യപ്പെടേണ്ടതാണ്.

(3) സർക്കാരിനാലോ സർക്കാരിനെതിരായോ ആരംഭിച്ചിട്ടുള്ളതോ പ്രതിവാദം ചെയ്തിട്ടുള്ളതോ അഥവാ (1)-ാം ഉപവകുപ്പുപ്രകാരം നിക്ഷിപ്തമാകുകയും കൈമാറ്റം ചെയ്യപ്പെടുകയും ചെയ്തിരുന്നില്ലെങ്കിൽ സർക്കാരിനാലോ സർക്കാരിനെതിരായോ ആരംഭിക്കുമായിരുന്നതോ പ്രതിവാദം ചെയ്യുമായിരുന്നതോ ആയ എല്ലാ വ്യവഹാരങ്ങളും മറ്റു നിയമ നടപടികളും അധികാരസ്ഥാനത്താലോ അധികാരസ്ഥാനത്തിനെതിരായോ തുടരുകയോ, ബോധിപ്പിക്കുകയോ അഥവാ പ്രതിവാദം ചെയ്യുകയോ ചെയ്യാവുന്നതാണ്.

17. <u>മുതലുകൾ നിക്ഷിപ്തമാകൽ സംബന്ധിച്ച സർക്കാരിന്റെ തീരുമാനം അന്തിമമായിരിക്കുമെന്ന്.</u>— ഏതെങ്കിലും മുതലോ ആസ്തിയോ 16-ാം വകുപ്പുപ്രകാരം അധികാരസ്ഥാനത്തിൽ നിക്ഷിപ്തമായിട്ടുണ്ടോ എന്നോ അഥവാ ഏതെങ്കിലും അവകാശങ്ങളോ, ബാദ്ധ്യതകളോ, കടപ്പാടുകളോ ആ വകുപ്പുപ്രകാരം അധികാരസ്ഥാനത്തിന്റെ അവകാശങ്ങളോ, ബാദ്ധ്യതകളോ, കടപ്പാടുകളോ ആയിത്തീർന്നിട്ടുണ്ടോ എന്നോ ഉള്ള ഏതെങ്കിലും സംശയമോ, തർക്കമോ ഉൽഭവിക്കുന്നപക്ഷം, അപ്രകാരമുള്ള സംശയമോ, തർക്കമോ സർക്കാരിന്റെ അഭിപ്രായത്തിനയക്കേണ്ടതും അതിൻമേലുള്ള സർക്കാരിന്റെ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്.

18. <u>തദ്ദേശസമിതികളുടെ കീഴിൽ നിലവിലുള്ള ജലവിതരണവും അഴുക്കുചാലും സർവ്വീസുകൾ നിക്ഷിപ്തമാകൽ.</u>—(1) നിശ്ചിത ദിവസം മുതലുള്ള മൂന്നു വർഷക്കാലയളവോ അഥവാ സർക്കാർ ഇതിലേക്ക് ഗസററ് വിജ്ഞാപനംമൂലം നിർദ്ദേശിക്കാവുന്ന കൂടുതൽ കാലയളവോ അവസാനിക്കുന്നതിന് തൊട്ടടുത്തുവരുന്ന തീയതി മുതൽ, മുൻപറഞ്ഞ തീയതിക്ക് തൊട്ടുമുൻപ് ഏതെങ്കിലും തദ്ദേശസമിതിയിൽ നിക്ഷിപ്തമായിരുന്ന,—

(എ) ഏതെങ്കിലും പൊതു നിരത്തിലോ, അതിൽകൂടിയോ അഥവാ അതിനുമുകളിലായോ ഉള്ള എല്ലാ പ്ലാൻറുകളും, യന്ത്രസാമഗ്രികളും, പമ്പിംഗ് സ്റേറഷനുകളും, വിതരണ ലൈനുകളും, പൊതു അഴുക്കുചാലുകളും ഉൾപ്പെടെയുള്ള എല്ലാ ജലവിതരണ–അഴുക്കുചാൽ നിർമ്മാണ സർവ്വീസുകളും, അഴുക്കുചാൽ നിർമ്മാണം സംബന്ധിച്ച പണികളും, സീവേജ് ഫാമുകളും അവയോട് ചേർന്നുള്ള എല്ലാ കെട്ടിടങ്ങളും, ഭൂമിയും, മററു പണികളും, സാമഗ്രികളും, സ്റേറാറുകളും, സാധനങ്ങളും ;

(ബി) അപ്രകാരമുള്ള ഏതെങ്കിലും വിതരണ ലൈനുകളും, അഴുക്കുചാലുകളും അഥവാ അപ്രകാരമുള്ള ജലവിതരണ–അഴുക്കുചാൽ നിർമ്മാണ സർവ്വീസുകളുമായും അഴുക്കുചാൽ നിർമ്മാണം സംബന്ധിച്ച പണികളുമായും ബന്ധപ്പെട്ട ഏതെങ്കിലും പൈപ്പുകളും മററു സാമഗ്രികളും ഫിററിംഗുകളും വിസ്തൃതമാക്കുകയോ, ആഴമുള്ളതാക്കുകയോ, മററു വിധത്തിൽ കേടുപാടു തീർക്കുകയോ, പരിരക്ഷിക്കുകയോ ചെയ്യുന്നതിന് ആവശ്യമാകാവുന്നത്രയും, പ്രസ്തുത വിതരണലൈനുകളോടും അഴുക്കുചാലുകളോടും ചേർന്നുള്ള അടിമണ്ണും ;

(സി) ജലത്തിനുള്ള ചാർജ്ജുകളുടേയും, മീററർ വാടകയുടേയും കുടിശ്ശികയും, ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും സർവ്വീസുകളും സംബന്ധിച്ച ഏതെങ്കിലും ചെലവിന്റെയോ, ഫീസിന്റെയോ കുടിശ്ശികയും വസൂലാക്കുന്നതിനുള്ള അവകാശമുൾപ്പെടെയുള്ള എല്ലാ അവകാശങ്ങളും, ബാദ്ധ്യതകളും, കടപ്പാടുകളും അധികാരസ്ഥാനത്തിൽ നിക്ഷിപ്തമാകുന്നതും അധികാരസ്ഥാനത്തിന് കൈമാററം ചെയ്തതായി നിലകൊള്ളുന്നതുമാകുന്നു.

(2) (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട മുതലുകളും, ആസ്തികളും അവകാശങ്ങളും, ബാദ്ധ്യതകളും കടപ്പാടുകളും സർക്കാർ നിശ്ചയിക്കാവുന്ന രീതിയിൽ മൂല്യനിർണ്ണയം ചെയ്യേണ്ടതാണ്.

(3) ഈ വകുപ്പുപ്രകാരം ഏതെങ്കിലും മുതലോ ആസ്തിയോ അധികാരസ്ഥാനത്തിൽ നിക്ഷിപ്തമാണോ എന്നുള്ളതിനെക്കുറിച്ചോ അഥവാ ഏതെങ്കിലും അവകാശമോ, ബാദ്ധ്യതയോ, കടപ്പാടോ അധികാരസ്ഥാനത്തിന്റെ അവകാശമോ, ബാദ്ധ്യതയോ, കടപ്പാടോ ആയിത്തീർന്നിട്ടുണ്ടോ എന്നതിനെക്കുറിച്ചോ ഏതെങ്കിലും സംശയമോ തർക്കമോ ഉൽഭവിക്കുന്നപക്ഷം, അപ്രകാരമുള്ള സംശയമോ അഥവാ തർക്കമോ സർക്കാരിന്റെ അഭിപ്രായത്തിനായയക്കേണ്ടതും അതിൻമേലുള്ള സർക്കാരിന്റെ തീരുമാനം അന്തിമമായിരിക്കുന്നതും അത് അധികാരസ്ഥാനത്തിനും ബന്ധപ്പെട്ട തദ്ദേശസമിതിക്കും നിബന്ധകമായിരിക്കുന്നതുമാണ്.

19. അധികാരസ്ഥാനത്തിലേക്കുള്ള, ജീവനക്കാരുടെ കൈമാററം.—(1) ഈ വകുപ്പിൽ മററുവിധത്തിൽ വ്യവസ്ഥചെയ്തിട്ടുള്ള പ്രകാരമൊഴികെ, സർക്കാരിന്റെ പൊതുജനാരോഗ്യ എൻജിനീയറിംഗ് വകുപ്പിൽ നിയമിക്കപ്പെട്ടിരുന്ന ഏതൊരാളും, നിശ്ചിത ദിവസവും അന്നുമുതൽക്കും അധികാരസ്ഥാനത്തിന്റെ ഒരു ജീവനക്കാരനായിരുന്നതും, ഈ ആക്ററ് പ്രാബല്യത്തിൽ വന്നില്ലായിരുന്നുവെങ്കിൽ നിശ്ചിത ദിവസം അയാൾ ഉദ്യോഗം വഹിക്കുകയോ സേവനം അനുഷ്ഠിക്കുകയോ ചെയ്യുമായിരുന്ന അതേ കാലാവധിക്കും, അതേ വേതനത്തിനും അതേ നിബന്ധനകളിൻമേലും വ്യവസ്ഥകളിൻമേലും, പെൻഷനും, ഗ്രാററുവിററിയും, മററു കാര്യങ്ങളും സംബന്ധിച്ച അതേ അവകാശങ്ങളോടും പ്രത്യേകാവകാശങ്ങളോടുംകൂടിയും അയാൾ അതിൽ ഉദ്യോഗം വഹിക്കുകയോ സേവനം അനുഷ്ഠിക്കുകയോ ചെയ്യേണ്ടതും, അധികാരസ്ഥാനം, ഏതെങ്കിലും നിയമപ്രകാരമോ അതിന്നനുസൃതമായോ അഥവാ തൽസമയം അയാളുടെ സേവനം ഏതു വ്യവസ്ഥയാലാണോ അനുശാസിക്കപ്പെടുന്നത്, അങ്ങിനെയുള്ള ഏതെങ്കിലും വ്യവസ്ഥയനുസരിച്ചോ അധികാരസ്ഥാനത്തിലെ അയാളുടെ നിയമനം അവസാനിപ്പിക്കുകയോ അഥവാ അയാളുടെ വേതനമോ സേവനം സംബന്ധിച്ച് മററു നിബന്ധനകളും വ്യവസ്ഥകളും അവയുടെ പരിഷ്ക്കരിക്കുകയോ അഥവാ വ്യത്യാസപ്പെടുത്തുകയോ ചെയ്യുന്നതുവരെയോ അപ്രകാരം തുടരേണ്ടതുമാകുന്നു;

എന്നാൽ, ഈ ഉപവകുപ്പിൽ അടങ്ങിയിട്ടുള്ള യാതൊന്നും, അഡ്മിനിസ്ട്രേററീവ് ആഫീസർമാരുടേയോ, ഫിനാൻഷ്യൽ അസിസ്ററൻറുമാരുടെയോ, ഡിവിഷണൽ അക്കൌണ്ടൻറുമാരുടെയോ ടൈപ്പിസ്ററുകളുടേയും സ്റെറനോഗ്രാഫർമാരുടെയുമോ, പദവിയിലുള്ളയാളും, അധികാരസ്ഥാനത്തിന്റെ ഒരു ജീവനക്കാരനായിത്തീരാനാഗ്രഹിക്കുന്നില്ല എന്ന അയാളുടെ ഉദ്ദേശം, സർക്കാർ

പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുവഴി നിർദ്ദേശിക്കാവുന്ന സമയത്തിനുള്ളിൽ സർക്കാരിനും അധികാരസ്ഥാനത്തിനും നല്കുന്ന രേഖാമൂലമുള്ള നോട്ടീസ്മൂലം അറിയിക്കുന്നയാളുമായ ഒരു ജീവനക്കാരന് ബാധകമാകുന്നതല്ല.

എന്നുമാത്രമല്ല ഇതിനു തൊട്ടുമുൻപുള്ള ക്ലിപ്ത നിബന്ധനയിൽ പരാമർശിക്കപ്പെട്ട ഒരു ജീവനക്കാരൻ സർക്കാരിന്റെ കീഴിലുള്ള ഒരു ജീവനക്കാരനായി തുടരുന്നതും അയാൾക്ക് മറ്റെവിടെയെങ്കിലും സർക്കാരിന്റെ കീഴിലുള്ള ഏതെങ്കിലും തസ്തികയിലോ മറ്റു സർവ്വീസിലോ ജോലി നല്കേണ്ടതുമാണ്.

(2) (1)-ാം ഉപവകുപ്പിൽ പരാമർശിച്ചിട്ടുള്ള ജീവനക്കാരുടെ ഏതെങ്കിലും പെൻഷനിലോ, പ്രോവിഡന്റ് ഫണ്ടിലോ, ഗ്രാറ്റുവിറ്റിയിലോ അവർക്കുവേണ്ടി രൂപീകരിച്ചിട്ടുള്ള അതുപോലെയുള്ള മറ്റു ഫണ്ടിലോ ഉള്ള തുകകൾ, നിശ്ചിത ദിവസംവരെ ആർജ്ജിച്ച ഏതെങ്കിലും പലിശയും അപ്രകാരമുള്ള ഫണ്ടുകളെ സംബന്ധിച്ച് കണക്കുകളും സഹിതം സർക്കാർ അധികാരസ്ഥാനത്തിന് കൈമാറേണ്ടതും അവരുടെ സേവന വ്യവസ്ഥകളനുസരിച്ച് യഥാസമയം അപ്രകാരമുള്ള ജീവനക്കാർക്ക് കൊടുക്കാവുന്നതായ പെൻഷനോ, പ്രോവിഡന്റുഫണ്ടോ, ഗ്രാറ്റുവിറ്റിയോ, അതുപോലുള്ള മറ്റ് തുകകളോ നൽകാൻ, സർക്കാരിനെ ഒഴിവാക്കിക്കൊണ്ട്, അധികാരസ്ഥാനം ബാദ്ധ്യസ്ഥമായിരിക്കുന്നതുമാണ്.

(3) 1947-ലെ വ്യവസായത്തർക്ക ആക്റ്റിലോ (1947-ലെ 14-ാം കേന്ദ്ര ആക്റ്റ്) അഥവാ തൽസമയം പ്രാബല്യത്തിലുള്ള മറ്റേതെങ്കിലും നിയമത്തിലോ എന്തുതന്നെ അടങ്ങിയിരുന്നാലും, (1)-ാം ഉപവകുപ്പുപ്രകാരം ഒരു ജീവനക്കാരന്റെ സേവനം അധികാരസ്ഥാനത്തിന് കൈമാറുന്നത്, പ്രസ്തുത ആക്റ്റോ അഥവാ അങ്ങനെയുള്ള മറ്റു നിയമമോപ്രകാരമുള്ള ഏതെങ്കിലും നഷ്ടപരിഹാരത്തിന് അങ്ങനെയുള്ള ജീവനക്കാരനെ അർഹനാക്കുന്നതല്ലാത്തതും അങ്ങനെയുള്ള യാതൊരു അവകാശവാദവും ഏതെങ്കിലും കോടതിയോ, ട്രൈബ്യൂണലോ അഥവാ മറ്റു അധികാരസ്ഥാനമോ സ്വീകരിച്ച് പരിഗണിക്കാൻ പാടില്ലാത്തതുമാകുന്നു.

(4) (1)-ാം ഉപവകുപ്പുപ്രകാരമുള്ള, സംസ്ഥാന സർക്കാരിന്റെ പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ ഏതൊരു സ്ഥിരം ജീവനക്കാരനോ താൽക്കാലിക ജീവനക്കാരനോ നിശ്ചിതദിവസവും അന്നുമുതൽക്കും, നിശ്ചിതദിവസത്തിലും അന്നുമുതൽക്കും പ്രാബല്യത്തോടുകൂടി അധികാരസ്ഥാനത്തിന്റെ എസ്റ്റാബ്ലിഷ്മെന്റിൽ സൃഷ്ടിക്കപ്പെടുന്ന സ്ഥിരമോ താൽക്കാലികമോ ആയ ഒരു തസ്തികയിലുള്ള, അതതു സംഗതിപോലെ, അധികാരസ്ഥാനത്തിന്റെ ഒരു സ്ഥിരം ജീവനക്കാരനോ താൽക്കാലിക ജീവനക്കാരനോ ആയിരിക്കുന്നതാണ്.

(5) (1)-ാം ഉപവകുപ്പിലെ ആദ്യത്തെ ക്ലിപ്ത നിബന്ധനയിൽ പരാമർശിക്കപ്പെട്ട ഒരു ജീവനക്കാരൻ നിശ്ചിത ദിവസത്തിനും, അധികാരസ്ഥാനത്തെ അഭിസംബോധന ചെയ്തുകൊണ്ടുള്ള ആ ക്ലിപ്ത നിബന്ധനയിൽ പരാമർശിക്കപ്പെട്ട രേഖാമൂലമുള്ള അയാളുടെ നോട്ടീസ് കിട്ടിയതിനുശേഷം അധികാരസ്ഥാനത്തിന്റെ എസ്റ്റാബ്ലിഷ്മെന്റിൽ നിന്നും റിലീവ് ചെയ്യപ്പെട്ട തീയതിക്കും ഇടയ്ക്ക് സർക്കാർ സർവ്വീസിൽ തുടർന്നിരുന്നതായി കരുതേണ്ടതും അങ്ങനെയുള്ള ജീവനക്കാരന് ആ കാലയളവിലേക്ക് അധികാരസ്ഥാനം നൽകിയ വേതനം സർക്കാരിൽ നിന്നും മടക്കി വാങ്ങാൻ അധികാരസ്ഥാനത്തിന് അവകാശമുണ്ടായിരിക്കുന്നതുമാണ്.

(6) പിരിച്ചുവിടലോ, തസ്തികകൾ നിറുത്തലാക്കലോ സംബന്ധിച്ച് സർക്കാർ ജീവനക്കാർക്ക് ബാധകമാകുന്ന ഏതെങ്കിലും ചട്ടത്തിലോ, റഗുലേഷനിലോ, ഉത്തരവിലോ ഉള്ള യാതൊന്നും (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട ഏതെങ്കിലും ജീവനക്കാരന് ബാധകമാകുന്നതല്ല.

(7) മുൻപറഞ്ഞ ഉപവകുപ്പുകളിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, (1)-ാം ഉപവകുപ്പുപ്രകാരം അധികാരസ്ഥാനത്തിലെ ഒരു ജീവനക്കാരനായിത്തീരുന്ന ഏതെങ്കിലും ജീവനക്കാരനെതിരായോ ജീവനക്കാരനെ സംബന്ധിച്ചോ, അങ്ങനെയുള്ള ജീവനക്കാരൻ സർക്കാർ സർവ്വീസിലായിരുന്നപ്പോഴുള്ള അയാളുടെ ഏതെങ്കിലും പ്രവൃത്തിയോ, വീഴ്ചയോ, പെരുമാററമോ അഥവാ രേഖപ്പെടുത്തലോ സംബന്ധിച്ച് അധികാരസ്ഥാനത്തിന് യുക്തമെന്ന് തോന്നുന്ന ശിക്ഷണനടപടിയോ മററു നടപടിയോ എടുക്കുകയോ അഥവാ അങ്ങനെയുള്ള ജീവനക്കാരനെതിരായോ ജീവനക്കാരനെ സംബന്ധിച്ചോ നേരത്തേതന്നെ ആരംഭിച്ച അപ്രകാരമുള്ള ഏതെങ്കിലും നടപടി തുടരുകയോ ചെയ്യാൻ അധികാരസ്ഥാനത്തിന് അധികാരമുണ്ടായിരിക്കുന്നതാണ്.

20. <u>അധികാരസ്ഥാനത്തിലേക്കുള്ള തദ്ദേശസമിതികളിലെ ജീവനക്കാരുടെ കൈമാററം.</u>—(1) ഈ വകുപ്പിൽ മററുവിധത്തിൽ വ്യവസ്ഥചെയ്ത പ്രകാരമൊഴികെ, ഏതു തദ്ദേശസമിതിയുടെ മുതലുകളും, ആസ്തികളും, ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും സംബന്ധിച്ച സേവനങ്ങളുമാണോ 18-ാം വകുപ്പുപ്രകാരം അധികാരസ്ഥാനത്തിന് കൈമാററം ചെയ്തിട്ടുള്ളത്, അങ്ങനെയുള്ള ഒരു തദ്ദേശസമിതിയുടെ കീഴിൽ ജലവിതരണമോ അഴുക്കുചാൽ നിർമ്മാണമോ സംബന്ധിച്ച സേവനമോ അഴുക്കുചാൽ നിർമ്മാണം സംബന്ധിച്ച പണികളോ സംബന്ധിച്ച് മാത്രമായി നിയമിക്കപ്പെട്ടിട്ടുള്ള ഒരു ജീവനക്കാരൻ, അങ്ങനെയുള്ള മുതലും ആസ്തികളും അധികാരസ്ഥാനത്തിന് കൈമാററംചെയ്ത തീയതിയിലും അന്നുമുതൽക്കും, അധികാരസ്ഥാനത്തിലെ ഒരു ജീവനക്കാരനായിത്തീരുന്നതാണ്.

(2) (1)-ാം ഉപവകുപ്പിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, എന്നാൽ അതിനു വിരുദ്ധമായുള്ളതും പ്രകടമായുള്ളതുമായ ഏതെങ്കിലും കരാറിന് വിധേയമായും, അതിൽ പരാമർശിക്കപ്പെട്ട 1947-ലെ വ്യവസായതർക്ക ആക്ററിൽ (1947-ലെ 14-ാം കേന്ദ്ര ആക്ററ്) നിർവ്വചിക്കപ്പെട്ട പ്രകാരമുള്ള ഒരു തൊഴിലാളി അല്ലാത്തവനും, അധികാരസ്ഥാനത്തിലെ ഒരു ജീവനക്കാരനായിത്തീരുന്നവനുമായ ഏതെങ്കിലും ജീവനക്കാരൻ പ്രസ്തുത തീയതിക്ക് തൊട്ടുമുൻപ് അയാൾ നിയമിക്കപ്പെട്ടിരുന്ന ഏതെങ്കിലും സ്ഥാപനത്തിൽ നിന്നോ സംഘത്തിൽനിന്നോ അധികാരസ്ഥാനത്തിന്റേതായ മറേറതെങ്കിലും സ്ഥാപനത്തിലേക്കോ സംഘത്തിലേക്കോ അങ്ങനെയുള്ള മാററത്തിനു തൊട്ടുമുൻപ് അയാൾക്ക് ലഭ്യമായിരുന്ന അതേ വേതനത്തോടുകൂടിയും അയാൾക്ക് ബാധകമായിരുന്ന അതേ നിബന്ധനകളിൻമേലും വ്യവസ്ഥകളിൻമേലും മാററപ്പെടാൻ ബാദ്ധ്യസ്ഥനായിരിക്കുന്നതുമാകുന്നു.

(3) പ്രസ്തുത തീയതിക്ക് തൊട്ടുമുൻപ് ഏതെങ്കിലും ആൾ ഒരു തദ്ദേശസമിതിക്ക് കീഴിൽ, ജലവിതരണമോ അഴുക്കുചാൽ നിർമ്മാണമോ സംബന്ധിച്ച് സേവനമോ അഥവാ അഴുക്കുചാൽ നിർമ്മാണം സംബന്ധിച്ച പണികളോ സംബന്ധിച്ച് മാത്രമായി നിയമിക്കപ്പെട്ടിരുന്നോ എന്നതിനെക്കുറിച്ചുള്ള ഏതെങ്കിലും പ്രശ്നം ഉൽഭവിക്കുന്നപക്ഷം, അങ്ങനെയുള്ള പ്രശ്നം സർക്കാർ തീരുമാനിക്കുന്നതാണ്.

(4) (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട ജീവനക്കാരുടെ പേരിലുള്ള അവർക്കുവേണ്ടി രൂപീകരിച്ചിട്ടുള്ള ഏതെങ്കിലും പെൻഷനിലോ, പ്രോവിഡന്റു ഫണ്ടിലോ, ഗ്രാറ്റുവിറ്റിയിലോ, അല്ലെങ്കിൽ അതുപോലുള്ള മറ്റു ഫണ്ടുകളിലോ ഉള്ള തുകകളും, ബന്ധപ്പെട്ട തദ്ദേശസമിതി, പ്രസ്തുത തീയതിവരെ ആർജ്ജിച്ച ഏതെങ്കിലും പലിശയും പ്രസ്തുത ഫണ്ട് സംബന്ധിച്ച കണക്കുകളും സഹിതം അധികാരസ്ഥാനത്തിന് കൈമാറേണ്ടതും, അങ്ങനെയുള്ള ജീവനക്കാർക്ക് കൊടുക്കേണ്ടതായ പെൻഷനോ, പ്രോവിഡന്റ് ഫണ്ടോ, ഗ്രാറ്റുവിറ്റിയോ, അതുപോലുള്ള മറ്റു തുകകളോ, അവരുടെ സേവനവ്യവസ്ഥകളനുസരിച്ച് യഥാസമയം നൽകാൻ തദ്ദേശസമിതിയെ ഒഴിവാക്കിക്കൊണ്ട് അധികാരസ്ഥാനം ബാദ്ധ്യസ്ഥമായിരിക്കുന്നതുമാണ്.

(5) 1947-ലെ വ്യവസായത്തർക്ക ആക്റ്റിലോ (1947-ലെ 14-ാം കേന്ദ്ര ആക്റ്റ്), അഥവാ തൽസമയം പ്രാബല്യത്തിലുള്ള മറ്റേതെങ്കിലും നിയമത്തിലോ എന്തുതന്നെ അടങ്ങിയിരുന്നാലും, (1)-ാം ഉപവകുപ്പുപ്രകാരം ഒരു ജീവനക്കാരന്റെ സേവനങ്ങൾ അധികാരസ്ഥാനത്തിലേക്ക് കൈമാറുന്നത്, ആ ആക്റ്റിൻ കീഴിലോ അഥവാ അങ്ങനെയുള്ള മറ്റു നിയമത്തിൻ കീഴിലോ ഉള്ള ഏതെങ്കിലും നഷ്ടപരിഹാരത്തിന് അങ്ങനെയുള്ള ഏതെങ്കിലും ജീവനക്കാരനെ അർഹനാക്കുന്നതല്ലാത്തതും, അങ്ങനെയുള്ള യാതൊരു അവകാശവാദവും ഏതെങ്കിലും കോടതിയോ, ട്രൈബ്യൂണലോ അഥവാ അധികാരസ്ഥാനമോ സ്വീകരിച്ചു പരിഗണിക്കാൻ പാടില്ലാത്തതുമാകുന്നു.

(6) (1)-ാം ഉപവകുപ്പുപ്രകാരം അധികാരസ്ഥാനത്തിലെ ഒരു ജീവനക്കാരനായിത്തീരുന്ന ഒരു തദ്ദേശസമിതിയിലെ ഏതൊരു സ്ഥിരം ജീവനക്കാരനോ താൽക്കാലികജീവനക്കാരനോ, പ്രസ്തുത തീയതിയിലും, അന്നു മുതൽക്കും പ്രസ്തുത തീയതി മുതൽ പ്രാബല്യത്തോടുകൂടി അധികാരസ്ഥാനത്തിന്റെ എസ്റ്റാബ്ലിഷ്മെന്റിൽ സൃഷ്ടിക്കപ്പെടുന്ന സ്ഥിരമോ താൽക്കാലികമോ ആയ ഒരു തസ്തികയിലുള്ള, അതതുസംഗതിപോലെ, അധികാരസ്ഥാനത്തിന്റെ, ഒരു സ്ഥിരം ജീവനക്കാരനോ താൽക്കാലിക ജീവനക്കാരനോ ആയിരിക്കുന്നതാണ്.

(7) പിരിച്ചുവിടലോ, തസ്തികകൾ നിറുത്തലാക്കലോ സംബന്ധിച്ച് തദ്ദേശ സമിതികളിലെ ജീവനക്കാർക്ക് ബാധകമാകുന്ന ഏതെങ്കിലും ചട്ടത്തിലോ, റഗുലേഷനിലോ, ഉത്തരവിലോ ഉള്ള യാതൊന്നും (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട ഒരു ജീവനക്കാരന് ബാധകമാകുന്നതല്ല.

(8) മുൻപറഞ്ഞ ഉപവകുപ്പുകളിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, (1)-ാം ഉപവകുപ്പുപ്രകാരം അധികാരസ്ഥാനത്തിലെ ഒരു ജീവനക്കാരനായിത്തീരുന്ന ഏതെങ്കിലും ജീവനക്കാരനെതിരായോ ജീവനക്കാരനെ സംബന്ധിച്ചോ, അങ്ങനെയുള്ള ജീവനക്കാരൻ തദ്ദേശസമിതിയിലെ സേവനത്തിലായിരിക്കുമ്പോഴുള്ള അയാളുടെ ഏതെങ്കിലും പ്രവർത്തിയോ, വീഴ്ചയോ, പെരുമാറ്റമോ, രേഖപ്പെടുത്തലോ സംബന്ധിച്ച് അധികാരസ്ഥാനത്തിന് യുക്തമെന്ന് തോന്നുന്ന ശിക്ഷണ നടപടിയോ മറ്റു നടപടിയോ എടുക്കുകയോ അഥവാ അങ്ങനെയുള്ള ജീവനക്കാരനെതിരായോ ജീവനക്കാരനെ സംബന്ധിച്ചോ നേരത്തെതന്നെ ആരംഭിച്ച അത്പ്രകാരമുള്ള ഏതെങ്കിലും നടപടി തുടരുകയോ ചെയ്യാൻ അധികാരസ്ഥാനത്തിന് അധികാരമുണ്ടായിരിക്കുന്നതാണ്.

## അദ്ധ്യായം IV

## മുതൽ, കരാർ, ധനകാര്യം, അക്കൗണ്ടുകൾ, ആഡിററ്

21. കരാറുകൾ മുതലായവ എഴുതിക്കൊടുക്കുന്നതും അവ രജിസ്ററർ ചെയ്യുന്നതും മുതലായവ.—അധികാരസ്ഥാനത്തിനുവേണ്ടിയുള്ളതും, മുതൽ സംബന്ധിച്ച് ഉറപ്പിനായുള്ള ഏതൊരു കരാറും രേഖാമൂലമായിരിക്കേണ്ടതും റഗുലേഷനുകളാൽ വ്യവസ്ഥ ചെയ്യപ്പെട്ടാവുന്നപ്രകാരമുള്ള ഉദ്യോഗസ്ഥൻ എഴുതി കൊടുക്കേണ്ടതും അപ്രകാരമുള്ള രീതിയിലായിരിക്കേണ്ടതുമാകുന്നു.

22. അധികാരസ്ഥാനത്തിന്റെ ഫണ്ടുകൾ.—(1) അധികാരസ്ഥാനത്തിന്, "കേരളജല-മലിനജല അധികാരസ്ഥാനഫണ്ട്" എന്ന് പേർ പറയുന്ന ഒരു ഫണ്ട് സ്വന്തമായി ഉണ്ടായിരിക്കുന്നതും അത് ഒരു തദ്ദേശ ഫണ്ടായി കരുതപ്പെടേണ്ടതും അതിൽ, അധികാരസ്ഥാനത്തിനോ അതിനുവേണ്ടിയോ വായ്പ്പനത്തിലല്ലാതെ ലഭ്യമാകുന്ന എല്ലാപണവും വരവുകൊള്ളിക്കേണ്ടതുമാകുന്നു.

(2) അധികാരസ്ഥാനത്തിന് "കേരളജല—മലിനജല അധികാരസ്ഥാനവായ്പാ ഫണ്ട്" എന്ന് പേർ പറയുന്ന മറെറാരു ഫണ്ടുകൂടി ഉണ്ടായിരിക്കുന്നതും അതും ഒരു തദ്ദേശ ഫണ്ടായി കരുതപ്പെടേണ്ടതും അതിൽ അധികാരസ്ഥാനമോ അധികാരസ്ഥാനത്തിനുവേണ്ടിയോ വായ്പയിനത്തിൽ ലഭ്യമാകുന്ന എല്ലാ പണവും വരവുകൊള്ളിക്കേണ്ടതുമാകുന്നു.

(3) (1)-ഉം (2)-ഉം ഉപവകുപ്പുകളിലെ വ്യവസ്ഥകൾക്ക് ഭംഗംകൂടാതെ, അധികാരസ്ഥാനത്തിന്, സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തോടുകൂടി, ഈ ആക്ററുപ്രകാരമുള്ള അതിന്റെ കർത്തവ്യങ്ങൾ കാര്യക്ഷമമായി നിർവഹിക്കുന്നതിന് ആവശ്യമാകാവുന്നപ്രകാരമുള്ള മററു ഫണ്ടുകൾ രൂപീകരിക്കാവുന്നതാണ്.

(4) മുൻപറഞ്ഞ വ്യവസ്ഥകളിൽ പറഞ്ഞിട്ടുള്ളതും അധികാരസ്ഥാനത്തിന്റെ ഫണ്ടുകളുടെ ഭാഗമാകുന്നതുമായ എല്ലാ പണവും—

(എ) സർക്കാരിന്റെ പൊതു അക്കൗണ്ടിലോ; അഥവാ

(ബി) 1955-ലെ സ്റേററ് ബാങ്ക് ആഫ് ഇൻഡ്യ ആക്ററ് (1955-ലെ 23-ാം കേന്ദ്ര ആക്ററ്) പ്രകാരം സ്ഥാപിക്കപ്പെട്ട സ്റേററ് ബാങ്ക് ആഫ് ഇൻഡ്യയിലോ; അഥവാ

(സി) 1959-ലെ സ്റേററ് ബാങ്ക് ആഫ് ഇൻഡ്യ (സബ്സിഡിയറി ബാങ്കുകൾ) ആക്ററ് (1959-ലെ 38-ാം കേന്ദ്ര ആക്ററ്) 2-ാം വകുപ്പിൽ നിർവചിക്കപ്പെട്ടപ്രകാരമുള്ള ഒരു സബ്സിഡിയറി ബാങ്കിലോ; അഥവാ

(ഡി) 1970-ലെ ബാങ്കിംഗ് കമ്പനികൾ (സംരംഭങ്ങളുടെ ആർജ്ജനവും കൈമാററവും) ആക്ററിന്റെ (1970-ലെ 5-ാം കേന്ദ്ര ആക്ററ്) യോ അഥവാ 1980-ലെ ബാങ്കിംഗ് കമ്പനികൾ (സംരംഭങ്ങളുടെ ആർജ്ജനവും കൈമാററവും) ആക്ററിന്റെ (1980-ലെ 40-ാം കേന്ദ്ര ആക്ററ്) യോ പരിധിയിൽവരുന്ന ഏതെങ്കിലും ദേശസാൽകൃത ബാങ്കിലോ നിർണ്ണയിക്കപ്പെടാവുന്നപ്രകാരമായ വിശദമായ കണക്കിനത്തിൽ (അക്കൗണ്ടുഹെഡ്ഡിൽ) നിക്ഷേപിക്കേണ്ടതും; പ്രസ്തുത കണക്ക് അധികാരസ്ഥാനം അധികാരപ്പെടുത്താവുന്ന അധികാരസ്ഥാനത്തിന്റെ ഉദ്യോഗസ്ഥൻമാർ നിർണ്ണയിക്കപ്പെടാവുന്ന രീതിയിൽ കൈകാര്യം ചെയ്യേണ്ടതുമാണ്.

എന്നാൽ അധികാരസ്ഥാനത്തിന് ഉടനടിയുള്ള ഉപയോഗത്തിന് ആവശ്യമില്ലാത്ത ഏതെങ്കിലും തുക സർക്കാർ അംഗീകരിക്കാവുന്ന പ്രകാരമുള്ള സെക്യൂരിറ്റികളിലോ കടപ്പത്രങ്ങളിലോ നിക്ഷേപിക്കാവുന്നതാണ്.

23. അധികാരസ്ഥാനത്തിന്റെ ധനകാര്യം സംബന്ധിച്ച് പൊതു തത്വങ്ങൾ.—അധികാരസ്ഥാനം, പ്രായോഗികമാകുന്നിടത്തോളവും 24-ാം വകുപ്പുപ്രകാരം സർക്കാരിൽനിന്നുള്ള ഏതെങ്കിലും ഗ്രാന്റോ, ധനസഹായങ്ങളോ സ്വീകരിച്ചശേഷവും, ഈ ആക്റ്റ് പ്രകാരമുള്ള അതിന്റെ പ്രവർത്തനങ്ങൾ നഷ്ടത്തിൽ നടത്തിക്കൊണ്ടുപോകാൻ പാടില്ലാത്തതും, അത്, ഈ ആക്റ്റ് പ്രകാരമുള്ള അതിന്റെ നികുതികളുടെയും ചാർജ്ജുകളുടെയും നിരക്കുകൾ, അതിന്റെ പ്രവർത്തനങ്ങൾക്കും നടത്തിപ്പിനും വായ്പാ ഏർപ്പാടുകൾക്കും വേണ്ട ചെലവ് കഴിയുന്നിടത്തോളം വേഗത്തിൽ വഹിക്കാനും പ്രായോഗികമെങ്കിൽ അതിന്റെ സ്ഥിരം ആസ്തികളിന്മേൽ ലാഭകരമായ വരുമാനം നേടിയെടുക്കാനും അതിനെ പ്രാപ്തമാക്കുംവിധം നിജപ്പെടുത്തുകയും ക്രമപ്പെടുത്തുകയും ചെയ്യേണ്ടതുമാകുന്നു.

24. അധികാരസ്ഥാനത്തിനുള്ള ഗ്രാന്റുകളും ധനസഹായങ്ങളും.—സർക്കാരിന്, സംസ്ഥാന നിയമസഭയുടെ നിയമംമൂലം യഥാവിധിയായുള്ള ധനവിനിയോഗത്തിനുശേഷം, സർക്കാർ നിശ്ചയിക്കാവുന്ന പ്രകാരമുള്ള നിബന്ധനകളിന്മേലും ഉപാധികളിന്മേലും ഈ ആക്റ്റിന്റെ ആവശ്യങ്ങൾക്കുവേണ്ടി അപ്പോഴപ്പോൾ അധികാരസ്ഥാനത്തിന് ഗ്രാന്റുകളും ധനസഹായങ്ങളും നൽകാവുന്നതാണ്.

25. അധികാരസ്ഥാനത്തിന് കടം വാങ്ങുന്നതിനുള്ള അധികാരം.—(1) ഏതു നിയമപ്രകാരമാണോ ഏതെങ്കിലും തദ്ദേശസമിതി രൂപീകരിക്കപ്പെട്ടിട്ടുള്ളത് അങ്ങനെയുള്ള, തൽസമയം പ്രാബല്യത്തിലുള്ള ഏതെങ്കിലും നിയമത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, അധികാരസ്ഥാനം അത് രൂപീകരിക്കപ്പെട്ട തീയതിമുതൽ ജല വിതരണവും അഴുക്കുചാൽ നിർമ്മാണവും സംബന്ധിച്ച പണികൾക്കുവേണ്ടി ഏതെങ്കിലും തുക കടം വാങ്ങുന്നതിന് അധികാരപ്പെടുത്തപ്പെട്ട ഏക തദ്ദേശാധികാരസ്ഥാനം ആയിരിക്കുന്നതാണ്.

(2) (1)-ാം ഉപവകുപ്പിലെ വ്യവസ്ഥകൾക്ക് ഭംഗംകൂടാതെ അധികാരസ്ഥാനത്തിന്, അപ്പോഴപ്പോൾ, സർക്കാരിന്റെ മുൻകൂട്ടിയുള്ള അനുമതിയോടുകൂടിയും ഈ ആക്റ്റിലെ വ്യവസ്ഥകൾക്കും സർക്കാർ പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുമൂലം നിശ്ചയിക്കാവുന്ന വ്യവസ്ഥകൾക്കും വിധേയമായും ബോണ്ടുകളോ, സ്റ്റോക്കുകളോ പുറപ്പെടുവിച്ചോ അഥവാ മറ്റുവിധത്തിലോ അല്ലെങ്കിൽ സർക്കാർ ഇതിലേയ്ക്ക് അംഗീകരിച്ചിട്ടുള്ള ബാങ്കുകളുമായോ അഥവാ മറ്റു സമിതികളുമായോ അഥവാ സ്ഥാപനങ്ങളുമായോ ഏർപ്പാടുകൾ ചെയ്തോ ഈ ആക്റ്റിന്റെ ആവശ്യങ്ങൾക്ക് ആവശ്യമുള്ള ഏതെങ്കിലും തുക കടം വാങ്ങാവുന്നതാണ്.

(3) ഈ വകുപ്പുപ്രകാരം അധികാരസ്ഥാനം നൽകുന്ന സ്റ്റോക്കുകൾ സർക്കാർ, പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുമൂലം, നിർദ്ദേശിക്കാവുന്ന രീതിയിൽ പുറപ്പെടുവിക്കുകയും കൈമാറുകയും, കൈകാര്യം ചെയ്യുകയും, വീണ്ടെടുക്കുകയും ചെയ്യേണ്ടതാണ്.

26. വിലയിടിവു സംബന്ധിച്ച കരുതൽ ധനം (ഡിപ്രീസിയേഷൻ റിസർവ്).—അധികാരസ്ഥാനം വിലയിടിവു സംബന്ധമായ ഒരു കരുതൽ ധനം (ഡിപ്രിസിയേഷൻ റിസർവ്) ഉണ്ടാക്കേണ്ടതും നിർണ്ണയിക്കപ്പെടാവുന്ന തത്വങ്ങൾ അനുസരിച്ച് അതിലേക്ക് വർഷംതോറും തുക വകയിരുത്തേണ്ടതുമാണ്.

27. വായ്പകൾക്കുള്ള ഗ്യാരന്റി.—(1) സർക്കാർ ഈ ആക്ററിന്റെ ആവശ്യങ്ങൾക്കായി അധികാരസ്ഥാനത്തിന് കൊടുത്തതോ കൈമാററം ചെയ്യപ്പെട്ടതോ ആയ ഏതെങ്കിലും വായ്പ തിരിച്ചടയ്ക്കുന്നതിനും എല്ലാ വായ്പകളിൻമേലുമുള്ള പലിശ നൽകുന്നതിനും ഗ്യാരന്റി നൽകാവുന്നതാണ്.

(2) സർക്കാർ, അങ്ങനെയുള്ള ഏതെങ്കിലും ഗ്യാരന്റി പ്രാബല്യത്തിലുള്ളിടത്തോളം കാലം, നടപ്പു സാമ്പത്തികവർഷത്തിൽ ഗ്യാരന്റികൾ ഏതെങ്കിലും നൽകിയിട്ടുണ്ടെങ്കിൽ അതിന്റെ ഒരു സ്റേററുമെന്റും അങ്ങനെയുള്ള ഏതെങ്കിലും ഗ്യാരന്റി കാരണമായി സംസ്ഥാന സഞ്ചിതനിധിയിൽ നിന്നും കൊടുത്തിട്ടുള്ളതോ അഥവാ അപ്രകാരം കൊടുത്ത ഏതെങ്കിലും പണം തിരികെ കൊടുക്കാൻവേണ്ടി പ്രസ്തുത ഫണ്ടിലേയ്ക്ക് കൊടുത്തതോ ആയ തുകകൾ ഏതെങ്കിലുമുണ്ടെങ്കിൽ അവയുടെ ആകെ തുകയുടെ അന്നുവരെയുള്ള കണക്കുകളും, എല്ലാ വർഷവും ബഡ്ജററ് സമ്മേളനക്കാലത്ത് സംസ്ഥാന നിയമസഭയുടെ മുൻപാകെ വയ്ക്കേണ്ടതാകുന്നു.

28. വരവുചെലവുകളുടെ എസ്ററിമേററ്.—(1) അധികാരസ്ഥാനം ഒരു സാമ്പത്തികവർഷം ആരംഭിക്കുന്നതിനുമുൻപ്; പ്രസ്തുത വർഷത്തെ അതിന്റെ പ്രവർത്തനങ്ങളുടെ ഒരു പരിപാടി സംബന്ധിച്ച്, അതതു സംഗതിപോലെ, ഒരു സ്റേററുമെന്റോ സപ്ലിമെന്ററി സ്റേററുമെന്റോ അതും അതു സംബന്ധിച്ച ഒരു ധനകാര്യ എസ്ററിമേററും തയ്യാറാക്കേണ്ടതും, ഒരു സാമ്പത്തിക വർഷത്തെ ഏതു സമയത്തും അവ തയ്യാറാക്കാവുന്നതും, അവ സർക്കാർ, പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുമൂലം, നിർദ്ദേശിക്കാവുന്ന രീതിയിലും, ഫാറത്തിലും, തീയതികൾക്കകവും സർക്കാരിന്റെ മുൻകൂട്ടിയുള്ള അംഗീകാരത്തിനായി സമർപ്പിക്കേണ്ടതുമാണ്;

എന്നാൽ ഏത് സാമ്പത്തികവർഷത്തിലേയ്ക്കാണോ അപ്രകാരമുള്ള ധനകാര്യ സ്റേററുമെന്റ് സമർപ്പിക്കപ്പെട്ടിട്ടുള്ളത് അങ്ങനെയുള്ള സാമ്പത്തികവർഷത്തിന്റെ ആരംഭത്തിനു മുൻപ് അപ്രകാരമുള്ള മുൻകൂട്ടിയുള്ള അംഗീകാരം ലഭ്യമാകാതിരുന്നാൽ, മുൻപത്തെ സാമ്പത്തികവർഷത്തെ തൽസ്ഥാനീയ കാലയളവിലേയ്ക്ക് അംഗീകാരം നൽകപ്പെട്ടിട്ടുള്ള തുകയിൽ കവിയാത്ത ഒരു തുകവരെ, എല്ലാ അക്കൗണ്ടുകളിലും ചെലവാകുന്നതിന് അധികാരസ്ഥാനത്തിന് അവകാശമുണ്ടായിരിക്കുന്നതും അങ്ങനെയുള്ള തുകയിൽ പ്രസ്തുത കാലയളവിൽ ഗ്രാന്റുകളിൽനിന്നും സഹായധനങ്ങളിൽ നിന്നും ചെലവാക്കപ്പെട്ട ഏതെങ്കിലും തുക ഉൾപ്പെടുന്നതല്ലാത്തതുമാകുന്നു.

(2) (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട ധനസംബന്ധമായ ഏത് എസ്ററിമേററിലും അധികാരസ്ഥാനത്തിന്റെ എല്ലാ ബാദ്ധ്യതകളും യഥാവിധി നിറവേററുന്നതിനും ഈ ആക്ററ് സംബന്ധിച്ച കാര്യങ്ങളുടെ കാര്യക്ഷമമായ നിർവ്വഹണത്തിനുംവേണ്ടി വകകൊള്ളിച്ചിരിക്കേണ്ടതാകുന്നു.

(3) അത്യന്തമായ അടിയന്തിര പരിതസ്ഥിതി സംജാതമായിട്ടുണ്ടെന്ന് അധികാരസ്ഥാനത്തിന് അഭിപ്രായമുള്ള സംഗതിയിലൊഴികെ, ഏതെങ്കിലും കണക്കുവർഷത്തിൽ, ആവർത്തന ചെലവിലേയ്ക്കായി ഒരു ലക്ഷം രൂപയിൽ കവിഞ്ഞതോ അല്ലെങ്കിൽ അനാവർത്തന ചെലവിലേക്കായി അഞ്ചു ലക്ഷം രൂപയിൽ കവിഞ്ഞതോ ആയ യാതൊരു തുകയും (1)-ാം ഉപവകുപ്പുപ്രകാരം സർക്കാരിന് സമർപ്പിച്ച ധനസംബന്ധമായ എസ്ററിമേററിൽ അപ്രകാരമുള്ള തുക ഉൾപ്പെടുത്തിയിട്ടില്ലാത്തപക്ഷം അധികാരസ്ഥാനം ചെലവാക്കാൻ പാടുള്ളതല്ല.

(4) അത്യന്തമായ അടിയന്തിര പരിതസ്ഥിതികളിൽ അധികാരത്തിലുള്ള ഏതെങ്കിലും തുക ചെലവാക്കുന്ന സംഗതിയിൽ, പ്രസ്തുത ചെലവ് ഏത് മാർഗ്ഗങ്ങളിൽനിന്ന് നേരിടാനാണ് ഉദ്ദേശിക്കുന്നതെന്ന് കാണിച്ചുകൊണ്ടുള്ള അതിൻമേലുള്ള ഒരു റിപ്പോർട്ട് പ്രായോഗികമാവുന്നത്ര വേഗത്തിൽ സർക്കാരിന് സമർപ്പിക്കേണ്ടതാകുന്നു.

29. കണക്കുകളും ആഡിററും.—(1) അധികാരസ്ഥാനം റഗുലേഷനുകൾ ആവശ്യപ്പെടാവുന്ന പ്രകാരമുള്ള അതിന്റെ കണക്കുകൾ സംബന്ധിച്ച് അക്കൗണ്ടു ബുക്കുകളും മററു ബുക്കുകളും സൂക്ഷിക്കാൻ ഏർപ്പാടു ചെയ്യേണ്ടതും പ്രസ്തുത റഗുലേഷനുകൾ ആവശ്യപ്പെടാവുന്ന പ്രകാരമുള്ള ഫോറത്തിലും രീതിയിലും കണക്കുസംബന്ധിച്ച് വാർഷിക സ്റേറററ്മെൻറും ബാലൻസ് ഷീററും തയ്യാറാക്കേണ്ടതുമാണ്.

(2) അധികാരസ്ഥാനത്തിന്റെ കണക്കുകൾ സർക്കാർ, പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുമൂലം നിർദ്ദേശിക്കാവുന്ന പ്രകാരമുള്ള ആഡിററർ അപ്രകാരമുള്ള രീതിയിലും അപ്രകാരമുള്ള സമയത്തും ആഡിററ് ചെയ്യപ്പെടേണ്ടതും അപ്രകാരം നിയമിക്കപ്പെടുന്ന ആഡിററർക്ക് നിർണ്ണയിക്കപ്പെടാവുന്ന കാര്യങ്ങൾ സംബന്ധിച്ച് രേഖകൾ ഹാജരാക്കുവാനും വിവരങ്ങൾ നൽകുവാനും ആവശ്യപ്പെടാനുള്ള അധികാരങ്ങൾ ഉണ്ടായിരിക്കുന്നതും അദ്ദേഹത്തിന് അനുവദിക്കാതിരിക്കലും, സർചാർജ്ജും സംബന്ധിച്ച് നിർണ്ണയിക്കപ്പെടാവുന്ന അധികാരങ്ങൾ ഉണ്ടായിരിക്കുന്നതുമാകുന്നു.

(3) ആഡിററർ സാക്ഷ്യപ്പെടുത്തിയ പ്രകാരമുള്ള അധികാര സ്ഥാനത്തിന്റെ കണക്കുകൾ അതിൻമേലുള്ള ആഡിററ് റിപ്പോർട്ട് സഹിതം വർഷംതോറും സർക്കാരിന് അയച്ചുകൊടുക്കേണ്ടതും സർക്കാർ അതിന് യുക്തമെന്ന് തോന്നുന്ന നിർദ്ദേശങ്ങൾ അധികാരസ്ഥാനത്തിന് നൽകാവുന്നതും അധികാരസ്ഥാനം അപ്രകാരമുള്ള നിർദ്ദേശങ്ങൾ അനുസരിക്കേണ്ടതുമാണ്.

(4) സർക്കാർ,—

(എ) (3)-ാം ഉപവകുപ്പുപ്രകാരം അതിന് ലഭ്യമാകുന്ന അധികാരസ്ഥാനത്തിന്റെ കണക്കുകളും അതിൻമേലുള്ള ആഡിററ് റിപ്പോർട്ടും വർഷംതോറും സംസ്ഥാന നിയമസഭ മുമ്പാകെ വയ്ക്കാൻ ഏർപ്പാടു ചെയ്യേണ്ടതും;

(ബി) അധികാരസ്ഥാനത്തിന്റെ കണക്കുകൾ നിർണ്ണയിക്കപ്പെടാവുന്നപ്രകാരം പ്രസിദ്ധീകരിക്കാൻ ഏർപ്പാടുചെയ്യേണ്ടതുമാണ്.

30. സർചാർജ്ജ്.—(1) അധികാരസ്ഥാനത്തിന്റെ മാനേജിംഗ് ഡയറക്ടറുടേയോ, മററ് ഏതെങ്കിലും അംഗത്തിന്റെയോ, ഉദ്യോഗസ്ഥന്റെയോ അഥവാ ജീവനക്കാരന്റെയോ—അയാൾ അങ്ങനെയുള്ള മാനേജിംഗ് ഡയറക്ടറോ, മററംഗമോ, ഉദ്യോഗസ്ഥനോ, ജീവനക്കാരനോ ആയി ജോലി നോക്കിയിരുന്ന സമയത്തുള്ള അശ്രദ്ധയുടേയോ, നടപടി ദൂഷ്യത്തിന്റെയോ നേരിട്ടുള്ള പരിണതഫലമായി അധികാരസ്ഥാനത്തിന്റെ ഏതെങ്കിലും പണത്തിനോ അഥവാ മുതലിനോ നഷ്ടമോ, പാഴ്ചെലവോ അഥവാ ദുർവിനിയോഗമോ ഉണ്ടാക്കിയിട്ടുണ്ടെങ്കിൽ അതിനായി അങ്ങനെയുള്ള മാനേജിംഗ് ഡയറക്ടറോ, മററംഗമോ, ഉദ്യോഗസ്ഥനോ അഥവാ ജീവനക്കാരനോ സർചാർജ്ജ് നൽകാൻ ബാദ്ധ്യസ്ഥനായിരിക്കുന്നതാണ്.

(2) (1)-ാം ഉപവകുപ്പു പ്രകാരമുള്ള സർചാർജ്ജിനുള്ള നടപടിക്രമം നിർണ്ണയിക്കപ്പെട്ടാവുന്ന വിധത്തിൽ ആയിരിക്കേണ്ടതാണ്.

(3) സർചാർജ്ജ് നടപടികളുടെ ഫലമായി (1)-ാം ഉപവകുപ്പനുസരിച്ച് ഏതെങ്കിലും ആളിൽനിന്ന് സർചാർജ്ജ് ഇനത്തിൽ കിട്ടാനുള്ളതായി കാണപ്പെടുന്ന ഏതെങ്കിലും തുക ഭൂനികുതി കുടിശ്ശിക എന്നപോലെ വസൂലാക്കേണ്ടതാണ്.

(4) (3)-ാം ഉപവകുപ്പിലുള്ള യാതൊന്നും തന്നെ അതിൽ പരാമർശിക്കുന്ന ഏതെങ്കിലും തുക, അധികാരസ്ഥാനം വേതനമായോ മററുവിധത്തിലോ അങ്ങനെയുള്ള മാനേജിംഗ് ഡയറക്ടർക്കോ, മററ് അംഗത്തിനോ, ഉദ്യോഗസ്ഥനോ അഥവാ ജീവനക്കാരനോ കൊടുക്കാനുള്ള ഏതെങ്കിലും തുകയിൽ നിന്നുകുറവുചെയ്യുന്നതിന് അധികാരസ്ഥാനത്തെ തടയുന്നതല്ല.

## അദ്ധ്യായം V

## നികുതികളും, ഫീസും, ചാർജ്ജുകളും

31. തദ്ദേശസമിതികൾ നൽകുന്ന അംശദാനം.—അധികാരസ്ഥാനം നൽകുന്ന ജലവിതരണം, അഴുക്കുചാൽ നിർമ്മാണം എന്നിവ സംബന്ധിച്ച് സേവനങ്ങളുടേയും മററ് സേവനങ്ങളുടേയും ഗുണഭോക്താക്കളായ തദ്ദേശസമിതികൾ, അങ്ങനെയുള്ള തദ്ദേശസമിതികൾ ഏത് ആക്റ്റുകൾ പ്രകാരമാണോ രൂപീകരിക്കപ്പെട്ടിട്ടുള്ളത് ആ ആക്റ്റുകൾ പ്രകാരം അവർ ചുമത്തുന്ന വീട്ടുകരത്തിന്റേയോ, വസ്തു നികുതിയുടെയോ ഭാഗമായി അങ്ങനെയുള്ള തദ്ദേശസമിതികൾക്ക് ചെല്ലേണ്ടതായ, അതതുസംഗതിപോലെ, വെള്ളക്കരം, ഡ്രെയിനേജ് നികുതി എന്നിവയുടെയോ അഥവാ അഴുക്കുചാൽ നിർമ്മാണം സംബന്ധിച്ച് നികുതിയുടെയോ തുകകളിൽ കവിയാത്ത തുകകൾ, അധികാരസ്ഥാനത്തിന് വർഷംതോറും, നിർണ്ണയിക്കപ്പെട്ടാവുന്ന വിധത്തിലും നിർണ്ണയിക്കപ്പെട്ടാവുന്ന സമയങ്ങളിലും നൽകേണ്ടതാണ്.

32. ജലത്തിനു നൽകേണ്ട വില.—(1) അധികാരസ്ഥാനം, ഗസററു വിജ്ഞാപനം വഴി, അത് വിതരണം ചെയ്യുന്ന അളവിന്റെ അടിസ്ഥാനത്തിലുള്ള ജലത്തിന് നൽകേണ്ട വിലയും, മാസേ കണക്ഷൻ സംബന്ധിച്ചും ചാർജ്ജുചെയ്യേണ്ടതായ ഏററവും കുറഞ്ഞ വിലയും നിജപ്പെടുത്തേണ്ടതാണ്.

(2) അളവനുസരിച്ച് ജലത്തിന്റെ വില ചാർജ്ജുചെയ്യുന്നതിനു പകരം അധികാരസ്ഥാനത്തിന് ഒരു പ്രത്യേക കാലയളവിലേക്ക് ആ കാലയളവിലേക്ക് പ്രതീക്ഷിക്കപ്പെടുന്ന ജലത്തിന്റെ ഉപഭോഗത്തിന്റെ അടിസ്ഥാനത്തിൽ ഒരു നിശ്ചിത തുക സ്വീകരിക്കാവുന്നതാണ്.

33. മലിനജലം സംഭരിക്കുന്നതിനും കയ്യൊഴിക്കുന്നതിനുമുള്ള ചെലവ് : (1) അധികാരസ്ഥാനം, ഗസററിൽ വിജ്ഞാപനം വഴി, മലിനജലം സംഭരിക്കുന്നതിനും കയ്യൊഴിക്കുന്നതിനുമുള്ള അതിന്റെ അളവ് അനുസരി

ച്ചുള്ള (അത് ഉപഭോക്താവിന് നൽകുന്ന മൊത്തം ജലത്തിന്റെ അളവിന്റെ നിർണ്ണയിക്കപ്പെടാവുന്നപ്രകാരമുള്ള ശതമാനമായിരിക്കുന്നതാണ്) ചെലവും അങ്ങനെ ശേഖരിക്കുകയും കയ്യൊഴിക്കുകയും ചെയ്യുന്നതുസംബന്ധിച്ച് ചാർജ്ജ് ചെയ്യേണ്ടതായ ഏറ്റവും കുറഞ്ഞ തുകയും നിജപ്പെടുത്തേണ്ടതാകുന്നു.

(2) (1)-ാം ഉപവകുപ്പിൽ പരാമർശിച്ച അടിസ്ഥാനത്തിൽ മലിനജലം സംഭരിക്കുകയും കയ്യൊഴിക്കുകയും ചെയ്യുന്നതിനുള്ള തുക ചാർജ്ജു ചെയ്യുന്നതിനുപകരം അധികാരസ്ഥാനത്തിന് ഒരു പ്രത്യേക കാലയളവിലേക്ക്, ആ കാലയളവിലേക്ക് പ്രതീക്ഷിക്കപ്പെടുന്ന മലിനജലസംഭരണത്തിന്റെയും കയ്യൊഴിക്കലിന്റെയും അടിസ്ഥാനത്തിൽ ഒരു നിശ്ചിത തുക സ്വീകരിക്കാവുന്നതാണ്.

34. <u>മീറ്റർ വാടക</u>.— അധികാരസ്ഥാനത്തിന് വാട്ടർമീറ്ററുകൾ നൽകാവുന്നതും മീറ്ററിന് റെഗുലേഷനുകളിൽ വ്യവസ്ഥ ചെയ്യാവുന്ന വാടകപ്രകാരമുള്ള വാടക ചാർജ്ജു ചെയ്യാവുന്നതുമാണ്.

35. <u>ജാമ്യനിക്ഷേപം</u>.—അധികാരസ്ഥാനത്തിന്, ഏതെങ്കിലും ഉപഭോക്താവിൽനിന്നും മീറ്റർ നൽകുന്നതുസംബന്ധിച്ചോ അഴുക്കുചാൽ കണക്ഷൻ നൽകുന്നതിന് വേണ്ടിയോ റെഗുലേഷനുകളിൽ വ്യവസ്ഥ ചെയ്യപ്പെടുന്ന പ്രകാരമുള്ള തുക ജാമ്യമായി ആവശ്യപ്പെടാവുന്നതാണ്.

എന്നാൽ അപ്രകാരം അധികാരസ്ഥാനത്തിൽ നിക്ഷേപിക്കപ്പെട്ട ഏതെങ്കിലും തുകയ്ക്ക് അധികാരസ്ഥാനം സർക്കാർ അതതുസമയം നിശ്ചയിക്കാവുന്ന നിരക്കുകളിൽ പലിശ നൽകേണ്ടതാകുന്നു.

36. <u>ഫീസ്</u>.—പരിശോധനക്കോ മേലന്വേഷണത്തിനോ വേണ്ടിയോ, അഥവാ നൽകപ്പെട്ട മറ്റേതെങ്കിലും സേവനത്തിനോ അഥവാ ചെയ്യപ്പെട്ടതോ മേലന്വേഷണം നടത്തപ്പെട്ടതോ ആയ ഏതെങ്കിലും പണിക്കോ വേണ്ടിയോ ഏതെങ്കിലും ജലവിതരണമോ, അഴുക്കുചാലോ ബന്ധിപ്പിക്കുകയും ബന്ധിപ്പിക്കൽ വിച്ഛേദിക്കുകയും വീണ്ടും ബന്ധിപ്പിക്കുകയും ചെയ്യുന്നതിന് അധികാരസ്ഥാനത്തിന് റെഗുലേഷനുകളിൽ വ്യവസ്ഥ ചെയ്യപ്പെടാവുന്നപ്രകാരമുള്ള ഫീസ് ചാർജ്ജ് ചെയ്യാവുന്നതാണ്.

37. <u>കിട്ടാനുള്ള നികുതികളും, ഫീസും, മററു തുകകളും വസൂലാക്കൽ</u>.— (1) ഈ ആക്ടു പ്രകാരമുള്ള ഏതെങ്കിലും നികുതിയോ, ഫീസോ, ജലത്തിന്റെ വിലയോ, മലിന ജലം സംഭരിക്കുകയും കയ്യൊഴിക്കുകയും ചെയ്യുന്നതിനുള്ള ചെലവോ, മീറ്റർ വാടകയോ, പിഴയോ, നഷ്ടമോ അല്ലെങ്കിൽ സർചാർജ്ജോ ഇനത്തിൽ അധികാരസ്ഥാനത്തിന് കിട്ടേണ്ട ഏതൊരു തുകയും ഭൂനികുതി കുടിശ്ശികയെന്നപോലെ വസൂലാക്കേണ്ടതാണ്.

(2) (1)-ാം ഉപവകുപ്പിലുള്ള യാതൊന്നും തന്നെ, ആ ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട അധികാരസ്ഥാനത്തിന് കിട്ടാനുള്ള ഏതെങ്കിലും തുക ഉപഭോക്താവ് അടയ്ക്കാതിരിക്കുന്ന സംഗതിയിൽ റെഗുലേഷനുകളനുസരിച്ച് ജലവിതരണം വിച്ഛേദിക്കുന്നതിനുള്ള അധികാരസ്ഥാനത്തിന്റെ അധികാരത്തെ ബാധിക്കുന്നതല്ല.

## അദ്ധ്യായം VI

### ജലവിതരണം

38. ഗാർഹികാവശ്യങ്ങൾക്കുള്ള ജലവിതരണത്തിന്റെ നിർവ്വചനം.— ഈ ആക്റ്റിൻകീഴിൽ, ഗാർഹികാവശ്യങ്ങൾക്കുള്ള ജലവിതരണം എന്നാൽ താഴെ പറയുന്നവ ഒഴികെയുള്ള ഏതെങ്കിലും ആവശ്യത്തിനുവേണ്ടിയുള്ള ജലവിതരണം എന്നർത്ഥമാകുന്നു, അതായത്:—

(എ) ഏതെങ്കിലും വാണിജ്യത്തിനോ അല്ലെങ്കിൽ വ്യാപാരത്തിനോ അല്ലെങ്കിൽ നിർമ്മാണത്തിനോ അല്ലെങ്കിൽ തൊഴിലിനോ വേണ്ടിയുള്ളത്;

(ബി) തോട്ടങ്ങൾക്കോ അല്ലെങ്കിൽ ജലസേചനാവശ്യങ്ങൾക്കോ വേണ്ടിയുള്ളത്;

വിശദീകരണം.— താമസാവശ്യത്തിനുവേണ്ടി മാത്രം ഉപയോഗിക്കുന്നതും തൊട്ടുചേർന്ന് അടുക്കളയും അടുക്കളത്തോട്ടങ്ങളും ഉള്ളതുമായ പരിസരത്തെ സംബന്ധിച്ച്, അങ്ങനെയുള്ള അടുക്കളത്തോട്ടങ്ങളെ ഈ ഖണ്ഡത്തിന്റെ ആവശ്യത്തിന് തോട്ടങ്ങളായി കരുതാൻ പാടില്ലാത്തതാകുന്നു.

(സി) കെട്ടിടനിർമ്മാണാവശ്യങ്ങൾക്കുവേണ്ടിയുള്ളത്;

(ഡി) ഫൗണ്ടനുകൾക്കോ, നീന്തൽസ്ഥലത്തിനോ, പൊതു കുളിസ്ഥലത്തിനോ, അല്ലെങ്കിൽ കുളങ്ങൾക്കോ അല്ലെങ്കിൽ ഏതെങ്കിലും അലങ്കാരാവശ്യങ്ങൾക്കോ അല്ലെങ്കിൽ യന്ത്രങ്ങളെസംബന്ധിക്കുന്ന ആവശ്യങ്ങൾക്കോ വേണ്ടിയുള്ളത്;

(ഇ) മൃഗങ്ങളെ, വില്പനയ്ക്കോ അഥവാ വാടകയ്ക്കു വിടുന്നതിനുവേണ്ടിയോ അല്ലെങ്കിൽ അവയുടെ ഉൽപന്നങ്ങളുടെയോ അല്ലെങ്കിൽ അവയിൽ നിന്നുള്ള ഏതെങ്കിലും തയ്യാറിപ്പിന്റെയോ വില്പനയ്ക്കുവേണ്ടിയോ സൂക്ഷിക്കുന്ന സംഗതിയിൽ അവയ്ക്കുവേണ്ടിയുള്ളത്;

(എഫ്) റസ്റ്റോറന്റുകളിലേയോ അല്ലെങ്കിൽ ഹോട്ടലുകളിലേയോ, ബോർഡിംഗ് സ്ഥലങ്ങളിലേയോ ലോഡ്ജിംഗും ബോർഡിംഗും സ്ഥലങ്ങളിലേയോ താമസസൗകര്യമുള്ള ക്ലബ്ബുകളിലേയോ അന്തേവാസികളുടെ ഉപഭോഗത്തിനും ഉപയോഗത്തിനും അങ്ങനെയുള്ള അന്തേവാസികൾ ഉപയോഗിക്കുന്ന കുളിസ്ഥലങ്ങളിലെ ഉപയോഗത്തിനും വേണ്ടിയുള്ളത്;

(ജി) നാടകശാലകളിലേയും സിനിമാശാലകളിലേയും സന്ദർശകരുടെ ഉപഭോഗത്തിനും ഉപയോഗത്തിനും വേണ്ടിയുള്ളത്;

(എച്ച്) നിരത്തുകൾ നിർമ്മിക്കുന്നതിനോ നനയ്ക്കുന്നതിനോ വേണ്ടിയുള്ളത്;

(ഐ) വാഹനങ്ങൾ വില്പനയ്ക്കോ അല്ലെങ്കിൽ വാടകയ്ക്കു നൽകാനോ സൂക്ഷിച്ചിരിക്കുന്ന സംഗതിയിൽ അവ കഴുകുന്നതിനുവേണ്ടിയുള്ളത്.

39. അധികാരസ്ഥാനം നടത്തുന്ന ജലവിതരണം.— (1) അധികാരസ്ഥാനം ഏതെങ്കിലും പരിസരത്തിന്റെ ഉടമസ്ഥനോ കൈവശക്കാരനോ അതിലേക്ക് സമർപ്പിക്കുന്ന ഒരു അപേക്ഷയിൻമേൽ—

(എ) നിലവിലുള്ള ഒരു മെയിനിൽനിന്നും മുപ്പതു മീറ്റർ ദൂരത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന ഏതെങ്കിലും പരിസരത്തിലേയ്ക്കോ; അഥവാ

(ബി) മുപ്പതു മീറ്റർ ദൂരത്തിനപ്പുറം നീട്ടുന്നതിന്റെ ചെലവ് അപേക്ഷകൻ വഹിക്കാമെന്ന് ഏല്ക്കുന്നപക്ഷം, നിലവിലുള്ള ഒരു മെയിനിൽനിന്നും

മുപ്പതു മീററർ ദൂരത്തിനപ്പുറം സ്ഥിതിചെയ്യുന്ന ഏതെങ്കിലും പരിസരത്തി ലേയോ ഗാർഹികാവശ്യങ്ങൾക്കുവേണ്ടി ജലവിതരണം അനുവദിക്കേണ്ടതാണ്.

(2) (1)-ാം ഉപവകുപ്പ് (ബി) ഖണ്ഡത്തിൻകീഴിൽ വരുന്ന സംഗതി കളിൽ, മുപ്പതു മീററിൽ കവിയാത്തതും, ഏററവും അടുത്തായി നിലവിലുള്ള മെയിനിന്റെ പരിസരത്തിന്റെ പുറത്തെ അതിർത്തിയുമായി ബന്ധിപ്പിക്കാൻ മതിയാകുന്നിടത്തോളമുള്ളതുമായ ദൂരം നീട്ടുന്നതിന്റെ ചെലവുമാത്രമേ അധികാരസ്ഥാനം വഹിക്കേണ്ടതുള്ളൂ.

(3) ഏതെങ്കിലും നീട്ടിക്കൊടുക്കലിന്റെ ചെലവ് (1)-ാം ഉപവകുപ്പ് (ബി) ഖണ്ഡപ്രകാരം ജലം ആർക്കാണ് വിതരണം ചെയ്യപ്പെട്ടത്, ആ ആൾ വഹിച്ചിരുന്നു എന്നിരുന്നാൽക്കൂടി അതിന്റെ ഉടമാവകാശം അധികാരസ്ഥാന ത്തിൽ നിക്ഷിപ്തമാകുന്നതാണ്.

(4) അധികാരസ്ഥാനത്തിന് ഗാർഹികാവശ്യങ്ങളല്ലാത്ത ഏതെങ്കിലും ആവശ്യത്തിനുവേണ്ടി അതിലേക്ക് സമർപ്പിക്കപ്പെടുന്ന അപേക്ഷയിൻമേൽ ജല വിതരണം അനുവദിക്കാവുന്നതാണ്.

(5) ഗാർഹികാവശ്യങ്ങൾക്കോ മററ് ആവശ്യങ്ങൾക്കോ വേണ്ടിയുള്ള ജലവിതരണം റഗുലേഷനുകളിൽ വ്യവസ്ഥ ചെയ്യപ്പെടാവുന്ന പ്രകാരമുള്ള നിബന്ധനകൾക്കും വ്യവസ്ഥകൾക്കും വിധേയമായിരിക്കുന്നതാണ്.

(6) (5)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട റഗുലേഷനുകളിൽ വിരുദ്ധ മായി എന്തുതന്നെ അടങ്ങിയിരുന്നാലും, അധികാരസ്ഥാനത്തിന് പണം കൊടു ക്കൽ സംബന്ധിച്ചും വിതരണത്തിനുള്ള കാലയളവും വ്യവസ്ഥകളും സംബ ന്ധിച്ചും കരാർ ചെയ്യപ്പെടാവുന്ന നിബന്ധനകളിൻമേൽ, സർക്കാരിനോ അഥവാ ഏതെങ്കിലും തദ്ദേശാധികാരസ്ഥാനത്തിനോ അഥവാ മററ് സ്ററാററ്യൂ ട്ടറി കോർപ്പറേഷനോ അഥവാ ഏതെങ്കിലും വിദ്യാഭ്യാസസ്ഥാപനത്തിനോ ജലം വിതരണം ചെയ്യാവുന്നതാണ്.

40. <u>ഗാർഹികാവശ്യങ്ങൾക്കുള്ള ജലവിതരണം ഗാർഹികേതരാവശ്യങ്ങൾക്ക് ഉപയോഗിക്കാൻ പാടില്ലെന്ന്.</u>— യാതൊരാളും, റഗുലേഷനുകളിൽ വ്യവസ്ഥ ചെയ്യപ്പെടാവുന്ന പ്രകാരമുള്ള സാഹചര്യങ്ങളിലോ വ്യവസ്ഥകൾക്കു വിധേയ മായോ ഒഴികെ ഗാർഹികാവശ്യങ്ങൾക്കുവേണ്ടി വിതരണം ചെയ്യപ്പെട്ട ജലം മറെറന്തെങ്കിലും ആവശ്യത്തിനുവേണ്ടി ഉപയോഗിക്കുകയോ ഉപയോഗിക്കപ്പെടാൻ അനുവദിക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

41. <u>ഫയർ ഹൈഡ്രൻറുകൾ സ്ഥാപിക്കൽ.</u>— (1) അധികാരസ്ഥാന ത്തിന് ഏതെങ്കിലും ഫാക്ടറിയുടേയോ അഥവാ ഏതെങ്കിലും പീടികയുടേയോ അഥവാ വാണിജ്യസ്ഥാപനത്തിന്റേയോ ഉടമസ്ഥന്റേയോ അഥവാ കൈവശ ക്കാരന്റേയോ അപേക്ഷയിൻമേലും ചെലവിലും, അങ്ങനെയുള്ള ഫാക്ടറി യിലോ, പീടികയിലോ അഥവാ വാണിജ്യസ്ഥാപനത്തിലോ തീപിടുത്തമുണ്ടാ കുന്നപക്ഷം ജലം വിതരണം ചെയ്യപ്പെടുന്നതിനുള്ള ആനുഷംഗികമായ എല്ലാ യന്ത്രഭാഗങ്ങളോടുമൊപ്പം ഫയർ ഹൈഡ്രൻറുകൾ സ്ഥാപിക്കുകയും വച്ചു പോരികയും ചെയ്യാവുന്നതും അങ്ങനെയുള്ള ഏതെങ്കിലും സംഗതിയിൽ അതു സംബന്ധിച്ചു വിതരണം ചെയ്യപ്പെട്ട ജലത്തിന്റെ വില അങ്ങനെയുള്ള ഉടമസ്ഥനിൽ നിന്നോ കൈവശക്കാരനിൽ നിന്നോ ചാർജ്ജുചെയ്യാവുന്നതു മാണ്.

(2) അധികാരസ്ഥാനം, അതിന്റേയും സർക്കാരിന്റെ അഗ്നിശമന വകുപ്പിന്റേയും ഉദ്യോഗസ്ഥൻമാർ ചേർന്നുള്ള കൂട്ടായ ഒരു കമ്മിററി ആവശ്യ മെന്ന് കരുതാവുന്ന മററു സ്ഥലങ്ങളിൽ, തീപിടുത്തമുണ്ടാകുന്നപക്ഷം ജലം

വിതരണം ചെയ്യുന്നതിനുവേണ്ട ആനുഷംഗികമായ എല്ലാ യന്ത്രഭാഗങ്ങളോടും കൂടി ഫയർ ഹൈഡ്രൻറുകൾ സ്ഥാപിക്കുകയും വച്ചുപോരുകയും അതിനു വേണ്ട ജലം നൽകുകയും ചെയ്യേണ്ടതാകുന്നു.

42. വാട്ടർ മീററുകൾ സ്ഥാപിക്കൽ.— (1) അധികാരസ്ഥാനത്തിന്, അധികാരസ്ഥാനത്തിന്റെ വാട്ടർ വർക്സുമായി ബന്ധിക്കപ്പെട്ട പരിസരത്തിൽ ഒരു വാട്ടർ മീററർ സ്ഥാപിക്കുകയും അതു സർവ്വീസ് പൈപ്പുമായി യോജിപ്പിക്കുകയും ചെയ്യാവുന്നതാണ്.

(2) (1)-ം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട വാട്ടർ മീററിന്റെ സംസ്ഥാപനത്തിനുള്ള ചെലവുകളും അത് ഉപയോഗിക്കുന്നതിനുള്ള വാടകയും ഉപഭോക്താവ് നൽകേണ്ടതാണ്.

(3) വാട്ടർ മീററുകൾ സ്ഥാപിക്കലും അവയ്ക്കു കണക്ഷൻ നൽകുന്നതും, അങ്ങനെയുള്ള മീററുകളുടെ ഉപയോഗം, സൂക്ഷിപ്പ്, പരിശോധന എന്നിവയും അവയുടെ സംസ്ഥാപനത്തിനുള്ള ചെലവും അവയുടെ വാടകയും അവ സംബന്ധിച്ച് ജാമ്യം വല്ലതുമുണ്ടെങ്കിൽ അതു നൽകലും റഗുലേഷനുകൾവഴി ക്രമപ്പെടുത്തേണ്ടതാണ്.

43. ലൈസൻസുള്ള പ്ലംബർമാർ.— (1) അധികാരസ്ഥാനത്തിന്റെ, ലൈസൻസുള്ള ഒരു പ്ലംബറോ അഥവാ അത് യഥാവിധി അധികാരപ്പെടുത്തിയിട്ടുള്ള ആളോ അല്ലാത്ത യാതൊരാളും, നിസ്സാര സ്വഭാവത്തിലുള്ള ഒരു പണി അല്ലാത്ത ഒരു വാട്ടർ കണക്ഷനെ സംബന്ധിച്ച ഏതെങ്കിലും പണി നടത്താൻ പാടില്ലാത്തതും യാതൊരാളും, ഒരു ലൈസൻസുള്ള പ്ലംബറോ അഥവാ അധികാരസ്ഥാനം യഥാവിധി അധികാരപ്പെടുത്തിയിട്ടുള്ള ഒരാളോ അല്ലാത്ത ഒരാൾ അപ്രകാരമുള്ള ഏതെങ്കിലും പണി നടത്താൻ അനുവദിക്കാൻ പാടില്ലാത്തതുമാകുന്നു.

(2) (1)-ം ഉപവകുപ്പിലെ വ്യവസ്ഥകൾക്കു വിരുദ്ധമായി ഏതെങ്കിലും പണി ചെയ്തിട്ടുള്ളപ്പോൾ, അപ്രകാരമുള്ള പണി അധികാരസ്ഥാനത്തിന്റെ വിവേചനാധികാരമനുസരിച്ച് പൊളിച്ചു മാററപ്പെടാൻ വിധേയമായിരിക്കുന്നതാണ്.

44. ജലം പാഴാക്കുന്നതിന് മേലുള്ള നിരോധനം.—(1) അധികാരസ്ഥാനം ജലം വിതരണം ചെയ്യുന്ന ഏതെങ്കിലും പരിസരത്തിന്റെ യാതൊരു ഉടമസ്ഥനോ അഥവാ കൈവശക്കാരനോ ജലം പാഴാകുന്നതിന് ഇടയാക്കുകയോ അഥവാ അതിന് അനുവദിക്കുകയോ, അല്ലെങ്കിൽ സർവ്വീസ് പൈപ്പോ ഏതെങ്കിലും ടാപ്പോ മററ് ഫിററിംഗോ അഥവാ അതുമായി ബന്ധപ്പെട്ട യന്ത്രഭാഗമോ ജലം പാഴാകുന്നതിന് കാരണമാകുന്ന തരത്തിൽ കേടുപാടുതീർക്കാതെ വച്ചുകൊണ്ടിരിക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

(2) ഒരു സർവ്വീസ് പൈപ്പിലേയോ, ടാപ്പിലേയോ മററു ഫിററിംഗിലേയോ, അഥവാ അതുമായി ബന്ധപ്പെട്ട യന്ത്രഭാഗത്തിലേയോ ന്യൂനതയുടെ ഫലമായി ജലം പാഴായിപ്പോകുന്നതായി അധികാരസ്ഥാനത്തിന് വിശ്വസിക്കാൻ കാരണമുള്ളപക്ഷം, അധികാരസ്ഥാനത്തിന്, രേഖാമൂലമായ നോട്ടീസുമൂലം അതിൽ നിർദ്ദേശിക്കാവുന്ന സമയത്തിനുള്ളിൽ അതിന്റെ കേടുപാടു തീർക്കാനും ന്യൂനത പരിഹരിക്കാനും ഉപഭോക്താവിനോട് ആവശ്യപ്പെടാവുന്നതാണ്.

(3) നിർദ്ദേശിക്കപ്പെട്ട സമയത്തിനുള്ളിൽ അപ്രകാരം കേടുപാടുകൾ തീർക്കാത്തപക്ഷം, അധികാരസ്ഥാനത്തിന് ഈ ആക്ടിലെ മറേറതെങ്കിലും വ്യവസ്ഥപ്രകാരം, ഉപഭോക്താവിനെതിരായുള്ള ഏതെങ്കിലും നടപടിക്ക്

ഭംഗം കൂടാതെ, അപ്രകാരമുള്ള കേടുപാടു തീർക്കാൻ ഏർപ്പാടു ചെയ്യാവുന്നതും അപ്രകാരമുള്ള കേടുപാടു തീർക്കലിന്റെ ചെലവ് ഉപഭോക്താവിൽനിന്നും വസൂലാക്കേണ്ടതുമാണ്.".

45. <u>ജലവിതരണം വിച്ഛേദിക്കുന്നതിനുള്ള അധികാരം</u>.—(1) അധികാര സ്ഥാനത്തിന് ഏതെങ്കിലും പരിസരത്തുനിന്നും,—

(എ) ഈ ആക്റ്റുപ്രകാരം കൊടുക്കാനുള്ളതായ ഏതെങ്കിലും നികുതിയോ, ഫീസോ, വാടകത്തുകയോ, ജലത്തിന്റെ വിലയോ അഥവാ ഏതെങ്കിലും ചാർജ്ജോ അഥവാ കൊടുക്കാനുള്ളതായ മററു തുകയോ ഇതിലേയ്ക്കുള്ള ബിൽ നൽകിയതിനുശേഷം മുപ്പതു ദിവസകാലയളവിനുള്ളിൽ നൽകാത്തപക്ഷമോ; അഥവാ

(ബി) ഈ ആക്റ്റിലേയോ അഥവാ അതിൻപ്രകാരമുണ്ടാക്കിയിട്ടുള്ള ഏതെങ്കിലും ചട്ടത്തിലേയോ അഥവാ റെഗുലേഷനുകളിലേയോ വ്യവസ്ഥകൾക്കു വിരുദ്ധമായി ജലം ഉപയോഗിക്കുകയോ ഉപയോഗിക്കാൻ അനുവദിക്കുകയോ ചെയ്യാതിരിക്കണമെന്ന് ഉപഭോക്താവിനോട് ആവശ്യപ്പെട്ടുകൊണ്ടുള്ള, അധികാരസ്ഥാനത്തിന്റെ രേഖാമൂലമുള്ള നോട്ടീസ് കിട്ടിയതിനുശേഷം ഉപഭോക്താവ് അപ്രകാരം ചെയ്യുന്നതു തുടരുന്ന പക്ഷമോ; അഥവാ

(സി) വാട്ടർ മീററോ അഥവാ ഏതെങ്കിലും കണക്ഷൻ പൈപ്പോ അഥവാ ലോഹവളയമോ (ഫെറ്യൂളോ) ഉപഭോക്താവ് കേടുവരുത്തുകയോ കേടുവരുത്താൻ ഇടയാക്കുകയോ ചെയ്യുകയാണെങ്കിലോ; അഥവാ

(ഡി) ഏതെങ്കിലും പണി നടത്തുകയോ ഏതെങ്കിലും ഉപകരണം വയ്ക്കുകയോ നീക്കം ചെയ്യുകയോ അഥവാ ജലവിതരണം സംബന്ധിച്ച ഏതെങ്കിലും പരിശോധനയോ അന്വേഷണമോ നടത്തുകയോ ചെയ്യുന്ന ആവശ്യത്തിന് ആ പരിസരത്തിൽ പ്രവേശിക്കാൻ ഉദ്ദേശിക്കുന്ന, ഇതിലേക്ക് യഥാവിധി അധികാരപ്പെടുത്തിയിട്ടുള്ള അധികാരസ്ഥാനത്തിന്റെ ഏതെങ്കിലും ഉദ്യോഗസ്ഥനേയോ അഥവാ ജീവനക്കാരനേയോ ഉപഭോക്താവ് പ്രവേശിക്കുന്നതിന് അനുവദിക്കാൻ വിസമ്മതിക്കുകയോ, അല്ലെങ്കിൽ അങ്ങനെയുള്ള ഏതെങ്കിലും പണി നടത്തുകയോ അഥവാ ഏതെങ്കിലും ഉപകരണം വയ്ക്കുകയോ നീക്കം ചെയ്യുകയോ അഥവാ അപ്രകാരമുള്ള പരിശോധനയോ അന്വേഷണമോ നടത്തുകയോ ചെയ്യുന്നതിൽനിന്നും അപ്രകാരമുള്ള ഏതെങ്കിലും ഉദ്യോഗസ്ഥനേയോ അഥവാ ജീവനക്കാരനേയോ തടയുകയോ, ചെയ്യുന്നപക്ഷമോ; അഥവാ

(ഇ) പരിശോധന നടത്തുന്നതിലേയ്ക്കായി യഥാവിധി അധികാരപ്പെടുത്തിയിട്ടുള്ള അധികാരസ്ഥാനത്തിലെ ഒരു ഉദ്യോഗസ്ഥനോ അഥവാ ജീവനക്കാരനോ, സർവ്വീസ് പൈപ്പോ അല്ലെങ്കിൽ ഏതെങ്കിലും ടാപ്പോ അഥവാ അതുമായി ബന്ധപ്പെട്ട മററു ഫിററിംഗോ, യന്ത്രഭാഗമോ ജലം പാഴായിപ്പോകുകയോ അശുദ്ധമാകുകയോ ചെയ്യാൻ ഇടയാക്കത്തക്കവിധം കേടുപാടു തീർക്കാൻ പററാത്തവിധത്തിലാണെന്നും അത് ഉടൻ തടയേണ്ടത് ആവശ്യമാണെന്നും പരിശോധനയിൽ കാണുന്ന പക്ഷമോ; അഥവാ.

(എഫ്) ഈ ആക്റ്റിലേയോ അതുപ്രകാരം ഉണ്ടാക്കപ്പെട്ട ചട്ടങ്ങളിലേയോ അഥവാ റെഗുലേഷനുകളിലേയോ വ്യവസ്ഥകൾക്കു വിരുദ്ധമായി ഉപഭോക്താവ് സർവ്വീസ് പൈപ്പോ, ഏതെങ്കിലും ടാപ്പോ അഥവാ അതുമായി ബന്ധപ്പെട്ട മററു ഫിററിംഗോ, യന്ത്രഭാഗമോ വയ്ക്കുകയോ നീക്കം ചെയ്യുകയോ അതിന്റെ കേടുപാടു തീർക്കുകയോ, അഥവാ മററുവിധത്തിൽ ഇടപെടുകയോ ചെയ്യാൻ ഇടയാക്കുകയോ അല്ലെങ്കിൽ ഇടയാക്കാൻ അനുവദിക്കുകയോ ചെയ്യുകയാണെങ്കിലോ; അഥവാ

(ജി) സർവ്വീസ് പൈപ്പിലോ ഏതെങ്കിലും ടാപ്പിലോ മററു ഫിററിംഗിലോ യന്ത്രഭാഗത്തിലോ ഉള്ള ചോർച്ച കാരണമായി പൊതുനിരത്തിന് കേടുപാടുകൾ ഉണ്ടാകുകയും ആയത് ഉടൻ തടയേണ്ടത് ആവശ്യമായിരിക്കുകയും ചെയ്യുന്നപക്ഷമോ ജലവിതരണം വിച്ഛേദിക്കാവുന്നതാണ്.

(2) ഈ വകുപ്പുപ്രകാരമോ അതനുസരിച്ചോ എടുത്ത യാതൊരു നടപടിയും ഒരാളെ, മററുവിധത്തിൽ അയാൾ വിധേയനാകുമായിരുന്ന ഏതെങ്കിലും പിഴയിൽ നിന്നോ ബാദ്ധ്യതയിൽ നിന്നോ മുക്തനാക്കുന്നതല്ല.

(3) റഗുലേഷനുകൾവഴി വ്യവസ്ഥ ചെയ്യപ്പെടാവുന്ന പ്രകാരമുള്ള ചാർജ്ജുകൾ നൽകുന്നതിൻമേലും അപ്രകാരമുള്ള നിബന്ധനകളിൻമേലും വ്യവസ്ഥകളിൻമേലും, അധികാരസ്ഥാനത്തിന്, (1)-ാം ഉപവകുപ്പുപ്രകാരം വിച്ഛേദിക്കപ്പെട്ട ജലവിതരണം പുനഃസ്ഥാപിക്കാവുന്നതാണ്.

46. ചില പ്രവൃത്തികളുടെ നിരോധനം.—(1) യാതൊരാളും—

(എ) ഏതെങ്കിലും പണി നടത്തുന്നതിനായി അധികാരസ്ഥാനത്തിന്റെ ഉത്തരവുപ്രകാരം പ്രവർത്തിക്കുന്ന ഏതെങ്കിലും ആളെ മനഃപൂർവ്വം തടസ്സപ്പെടുത്തുകയോ അഥവാ അപ്രകാരമുള്ള പണി ചെയ്യാനായി ഉറപ്പിച്ചിട്ടുള്ള ഏതെങ്കിലും തൂണോ, കുററിയോ, താങ്ങോ (സ്ററേ) നിലംപതിപ്പിക്കുകയോ, നീക്കംചെയ്യുകയോ അഥവാ അതേ ആവശ്യത്തിനായി ചെയ്തിട്ടുള്ള ഏതെങ്കിലും പണികൾ വികൃതമാക്കുകയോ, നശിപ്പിക്കുകയോ ചെയ്യുകയോ; അഥവാ

(ബി) അധികാരസ്ഥാനത്തിന്റെ വകയായുള്ള ഏതെങ്കിലും പൂട്ടോ, കോക്കോ, വാൽവോ, പൈപ്പോ, മീററോ അല്ലെങ്കിൽ മററു പണിയോ, ഉപകരണമോ മനഃപൂർവ്വമായോ അഥവാ ഉദാസീനത കാരണമായോ പൊട്ടിക്കുകയോ കേടുവരുത്തുകയോ, തിരിച്ചുവയ്ക്കുകയോ, തുറന്നുവയ്ക്കുകയോ, അടയ്ക്കുകയോ, നിറുത്തുകയോ, അല്ലെങ്കിൽ അതിൽ അനാവശ്യമായി മററുവിധത്തിൽ ഇടപെടുകയോ ചെയ്യുകയോ; അഥവാ

(സി) അധികാരസ്ഥാനത്തിന്റെ വകയായുള്ള ഏതെങ്കിലും വാട്ടർവർക്സിൽ നിന്നോ അഥവാ അങ്ങനെ ജലവിതരണം നടത്തുന്നതിനുവേണ്ടിയുള്ള ഏതെങ്കിലും ജലമാർഗ്ഗത്തിൽനിന്നോ ഉള്ള ജലത്തിന്റെ ഒഴുക്ക് നിയമവിരുദ്ധമായി തടസ്സപ്പെടുത്തുകയോ അഥവാ അങ്ങനെയുള്ള ജലം ഒഴുക്കിക്കളയുകയോ, വലിച്ചെടുക്കുകയോ, തിരിച്ചുവിടുകയോ അഥവാ എടുക്കുകയോ ചെയ്യുകയോ; അഥവാ

(ഡി) ഈ അദ്ധ്യായപ്രകാരമുള്ള ചുമതലകൾ നിർവ്വഹിക്കുന്നതിൽ അധികാരസ്ഥാനത്തിന്റെ ഏതെങ്കിലും ഉദ്യോഗസ്ഥനേയോ അഥവാ മററു ജീവനക്കാരനേയോ തടസ്സപ്പെടുത്തുകയോ അഥവാ ഏതെങ്കിലും വാട്ടർവർക്സിനെ സംബന്ധിച്ച് അതിൻപ്രകാരമുള്ള ഏതെങ്കിലും പ്രവേശനമോ, മേലന്വേഷണമോ, പരിശോധനയോ, അന്വേഷണമോ നടത്തുന്നതിന് ആവശ്യമായ സൗകര്യങ്ങൾ അയാൾക്കു നൽകാൻ വിസമ്മതിക്കുകയോ അഥവാ മനഃപൂർവ്വം ഉപേക്ഷ കാണിക്കുകയോ ചെയ്യുകയോ;

(ഇ) ഏതെങ്കിലും വാട്ടർവർക്സിൽ കുളിക്കുകയോ അഥവാ അതിൽ ഏതെങ്കിലും മൃഗത്തെ കുളിപ്പിക്കുകയോ വിടുകയോ അഥവാ പ്രവേശിപ്പിക്കുകയോ, അഥവാ ഏതെങ്കിലും വാട്ടർവർക്സിൽ ഏതെങ്കിലും ചവറോ, അഴുക്കോ, ചേറോ വലിച്ചെറിയുകയോ അഥവാ അതിൽ ഏതെങ്കിലും വസ്ത്രമോ, കമ്പിളിയോ, തുകലോ അഥവാ ഏതെങ്കിലും മൃഗചർമ്മമോ കഴുകുകയോ വൃത്തിയാക്കുകയോ ചെയ്യുകയോ അഥവാ ഏതെങ്കിലും അഴുക്കുവെള്ളത്തൊട്ടിയിലേയോ, ഓടയിലേയോ അഥവാ ഏതെങ്കിലും ആവിയന്ത്രത്തിൽ നിന്നോ

ബോയിലറിൽനിന്നോ ഉള്ളതോ ആയ ജലമോ അഥവാ ഏതെങ്കിലും മലിനജലമോ ഏതെങ്കിലും വാട്ടർ വർക്ക്സിലേക്കു തിരിച്ചുവിടാനോ ഇടയാക്കുകയോ അഥവാ, ഏതെങ്കിലും വാട്ടർ വർക്ക്സിലെ ജലം മലിനമാക്കുന്നതോ മലിനമാക്കുന്നതിന് സാദ്ധ്യതയുള്ളതോ ആയ മററതെങ്കിലും പ്രവൃത്തി ചെയ്യുകയോ ചെയ്യാൻ പാടുള്ളതല്ല.

(2) ഒരു ഉപഭോക്താവിന്റെ പരിസരത്തിലേക്കു ജലം നൽകുന്ന സർവ്വീസ് പൈപ്പിൻമേൽ ഉറപ്പിച്ചിട്ടുള്ള സ്റ്റോപ്പ് കോക്ക് അടയ്ക്കുന്ന ഒരു ഉപഭോക്താവിന്, മററ് ഏതു ഉപഭോക്താവിന്റെ ജലവിതരണമാണോ അതു മൂലം ബാധിക്കപ്പെടാവുന്നത് അങ്ങനെയുള്ള മററതെങ്കിലും ഉപഭോക്താവിന്റെ സമ്മതം അയാൾ വാങ്ങിയിട്ടുള്ളിടത്തോളംകാലം (1)-ാം ഉപവകുപ്പ് (ബി) ഖണ്ഡത്തിലെ യാതൊന്നും ബാധകമാകുന്നതല്ല.

## അദ്ധ്യായം VII

## അഴുക്കുചാൽ നിർമ്മാണം

47. അഴുക്കുചാൽ കണക്ഷൻ കിട്ടുന്നതിന് ഉടമസ്ഥനോ കൈവശക്കാരനോ ഉള്ള അവകാശം.—ഏതെങ്കിലും പരിസരത്തിന്റെ ഉടമസ്ഥനോ, കൈവശക്കാരനോ ആ പരിസരത്തിലെ മലിനജലം അധികാരസ്ഥാനത്തിന്റെ ഒരു അഴുക്കുചാലിൽ കളയാൻ അവകാശമുണ്ടായിരിക്കുന്നതും എന്നാൽ അപ്രകാരം ചെയ്യുന്നതിനു മുൻപായി അയാൾ—

(എ) അധികാരസ്ഥാനത്തിന്റെ രേഖാമൂലമുള്ള അനുവാദം വാങ്ങുകയും റഗുലേഷനുകൾ അനുസരിച്ചുള്ള കണക്ഷൻ ഫീസ് കൊടുക്കുകയും;

(ബി) റഗുലേഷനുകൾ പ്രകാരം വ്യവസ്ഥ ചെയ്യാവുന്ന പ്രകാരമുള്ള മററു ഉപാധികൾ അനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യേണ്ടതും ആകുന്നു.

48. അഴുക്കുചാൽ കണക്ഷൻ എടുക്കാൻ ഉടമസ്ഥനോട് ആവശ്യപ്പെടാനുള്ള അധികാരം.—ഏതെങ്കിലും പരിസരത്തിന്, അധികാരസ്ഥാനത്തിന്റെ അഭിപ്രായത്തിൽ മലിനജലം ഫലപ്രദമായി ഒഴുക്കിക്കളയുന്നതിന് വേണ്ടത്ര സൗകര്യം ഇല്ലാതിരിക്കുകയും അധികാരസ്ഥാനത്തിന്റെ അഴുക്കുചാൽ, പരിസരത്തിന്റെ ഏതെങ്കിലും ഭാഗത്തുനിന്നും അൻപതു മീററിൽ അധികമല്ലാത്ത ദൂരത്തിൽ സ്ഥിതി ചെയ്യുകയും ചെയ്യുന്ന സംഗതിയിൽ റഗുലേഷനുകളാൽ വ്യവസ്ഥ ചെയ്യപ്പെട്ട പ്രകാരമുള്ള അഴുക്കുചാൽ കണക്ഷൻ എടുക്കാൻ അധികാരസ്ഥാനത്തിന്, പ്രസ്തുത പരിസരത്തിന്റെ ഉടമസ്ഥനോട് രേഖാമൂലമുള്ള നോട്ടീസ് വഴി ആവശ്യപ്പെടാവുന്നതാണ്.

49. അഴുക്കുചാലുമായി ബന്ധിപ്പിക്കുന്നതിനുള്ള നിരോധനം.—യാതൊരാളും, അധികാരസ്ഥാനത്തിന്റെ അനുവാദത്തോടുകൂടിയല്ലാതെ, അധികാരസ്ഥാനത്തിന്റെ ഏതെങ്കിലും അഴുക്കുചാലുമായി ഏതെങ്കിലും കണക്ഷനോ, സമ്പർക്കമോ ഉണ്ടാക്കുകയോ, ഉണ്ടാക്കാൻ ഇടയാക്കുകയോ ചെയ്യാൻ പാടില്ലാത്തതാകുന്നു.

50. അഴുക്കുചാലിനു മുകളിൽ കെട്ടിടങ്ങൾ മുതലായവ നിർമ്മിക്കുന്നതിനുള്ള നിരോധനം.—(1) യാതൊരാളും അധികാരസ്ഥാനത്തിന്റെ അനുവാദം കൂടാതെ അധികാരസ്ഥാനത്തിന്റെ ഏതെങ്കിലും അഴുക്കുചാലിനു മുകളിൽ ഏതെങ്കിലും സ്വകാര്യനിരത്തോ, കെട്ടിടമോ, ഭിത്തിയോ, വേലിയോ മററു നിർമ്മാണമോ നിർമ്മിക്കാൻ പാടുള്ളതല്ല.

(2) മേൽപ്പറഞ്ഞ പ്രകാരം ഏതെങ്കിലും അഴുക്കുചാലിനുമുകളിൽ അധികാരസ്ഥാനത്തിന്റെ രേഖാമൂലമുള്ള അനുവാദം കൂടാതെ ഏതെങ്കിലും സ്വകാര്യ

നിരത്ത് നിർമ്മിക്കുകയോ അഥവാ ഏതെങ്കിലും കെട്ടിടമോ, ഭിത്തിയോ
വേലിയോ അഥവാ നിർമ്മാണമോ ഉണ്ടാക്കുകയോ ചെയ്താൽ, അധികാരസ്ഥാ
നത്തിന്, അത് നീക്കം ചെയ്യുകയോ അല്ലെങ്കിൽ അത്, അതിന് യുക്തമെന്നു
തോന്നുന്നപ്രകാരം മററു വിധത്തിൽ കൈകാര്യം ചെയ്യുകയോ ചെയ്യാവുന്ന
താണ്.

(3) അപ്രകാരം ചെയ്യുന്നതിന് അധികാരസ്ഥാനത്തിന് ഉണ്ടാകുന്ന
ചെലവുകൾ, അതതു സംഗതിപോലെ, സ്വകാര്യനിരത്തിന്റെയോ, കെട്ടിടത്തി
ന്റെയോ, വേലിയുടെയോ, ഭിത്തിയുടെയോ അല്ലെങ്കിൽ മററ് നിർമ്മാണത്തി
ന്റെയോ ഉടമസ്ഥനോ അഥവാ കുററം ചെയ്യുന്ന ആളോ നൽകേണ്ടതും, അത്,
ഈ ആക്ററുപ്രകാരം നൽകേണ്ടതായ ചാർജ്ജുകളുടെ കുടിശ്ശികപോലെ
വസൂലാക്കാവുന്നതുമാണ്.

51. അഴുക്കുചാലിനോ അഥവാ അഴുക്കുവെള്ളക്കുഴിക്കോ വെൻറിലേഷനു
വേണ്ടി ഷാഫ്ററ് മുതലായവ ഉറപ്പിക്കുന്നതിനുള്ള അധികാരം.—അധികാര
സ്ഥാനത്തിൽ നിക്ഷിപ്തമായിട്ടുള്ളതോ അല്ലാത്തതോ ആയ ഏതെങ്കിലും അഴു
ക്കുചാലിനോ അഴുക്കുവെള്ളക്കുഴിക്കോ, വെൻറിലേഷനുണ്ടാക്കുന്ന ആവശ്യ
ത്തിനുവേണ്ടി അധികാരസ്ഥാനത്തിന് ആവശ്യമെന്ന് അതിനു തോന്നാവുന്ന
ഏതെങ്കിലും ഷാഫ്ററോ, പൈപ്പുകളോ ഏതെങ്കിലും പരിസരത്തിൽ സ്ഥാപി
ക്കുകയോ അഥവാ ഏതെങ്കിലും കെട്ടിടത്തിനു പുറത്തോ, ഏതെങ്കിലും വൃക്ഷ
ത്തിലോ അവ ഉറപ്പിക്കുകയോ ചെയ്യാവുന്നതാണ്.

52. ന്യൂനതയുള്ളതെന്നു വിശ്വസിക്കപ്പെടുന്ന അഴുക്കുചാൽ മുതലായവ
പരിശോധിക്കുന്നതിനും പരീക്ഷണവിധേയമാക്കുന്നതിനുമുള്ള അധികാരം.—
(1) ഒരു സ്വകാര്യ അഴുക്കുചാലോ അഥവാ അഴുക്കുവെള്ളക്കുഴിയോ പൊതു
ജനാരോഗ്യത്തിന് ഹാനികരമാകത്തക്കതോ അഥവാ പൊതുജനങ്ങൾക്ക് ഉപദ്രവ
കരമാകത്തക്കതോ ആയ സ്ഥിതിയിലാണെന്നോ, അഥവാ അധികാരസ്ഥാന
ത്തിന്റെ ഒരു അഴുക്കുചാലുമായി നേരിട്ടോ നേരിട്ടല്ലാതെയോ സമ്പർക്കമുള്ള
ഒരു സ്വകാര്യ അഴുക്കുചാൽ അടിമണ്ണിലെ ജലമോ, മണലോ മററു പദാർത്ഥ
ങ്ങളോ പ്രവേശിക്കത്തക്കവണ്ണം കേടുപാടുള്ളതാണെന്നോ, വിശ്വസിക്കാൻ കാര
ണമുണ്ടെന്ന് അധികാരസ്ഥാനത്തിന് തോന്നുന്നപക്ഷം, അതിന്, അതിന്റെ
സ്ഥിതി പരിശോധിക്കാവുന്നതും ആ ആവശ്യത്തിനുവേണ്ടി "വാട്ടർ അണ്ടർ
പ്രഷർ'' വഴിയായുള്ള ഒരു പരീക്ഷണമല്ലാതെയുള്ള ഏതെങ്കിലും പരീക്ഷണം
നടത്താവുന്നതും ആവശ്യമെന്ന് അതു കരുതുന്നപക്ഷം, അതിന് തറ പിളർക്കാ
വുന്നതുമാണ്.

(2) അഴുക്കുചാലോ, അഴുക്കുവെള്ളക്കുഴിയോ ശരിയായ സ്ഥിതിയി
ലാണെന്ന് പരിശോധനയിൽ കാണുകയാണെങ്കിൽ, അധികാരസ്ഥാനം ആകു
ന്നത്ര വേഗത്തിൽ, അത് പിളർന്നതായ ഏതെങ്കിലും തറ പൂർവ്വസ്ഥിതിയിലാ
ക്കേണ്ടതാണ്.

(3) അപ്രകാരം പരിശോധിച്ച അഴുക്കുചാലോ അഴുക്കുവെള്ളക്കുഴിയോ
കേടുപാടുള്ളതാണെന്ന് കാണുന്നപക്ഷം, അധികാരസ്ഥാനത്തിന്, ഉടൻ തന്നെ
അതിന്റെ പ്രവർത്തനം നിർത്തുകയോ അല്ലെങ്കിൽ അധികാരസ്ഥാനത്തിന്റെ
അഴുക്കുചാലുമായുള്ള അതിന്റെ കണക്ഷൻ വേർപെടുത്തുകയോ, അല്ലെങ്കിൽ
അധികാരസ്ഥാനം നിർദ്ദേശിക്കുന്നപ്രകാരവും അത് നിർദ്ദേശിക്കാവുന്ന
സമയത്തിനുള്ളിലും പരിഹാരനടപടികൾ കൈക്കൊള്ളാൻ ഉടമസ്ഥനോടോ,
കൈവശക്കാരനോടോ ആവശ്യപ്പെടുകയോ ചെയ്യാവുന്നതും അങ്ങനെയുള്ള ഏതെ
ങ്കിലും സംഗതിയിൽ അധികാരസ്ഥാനത്തിന് അതിനുണ്ടായ ചെലവുകൾ,
അതതു സംഗതിപോലെ, ഉടമസ്ഥനിൽ നിന്നോ, കൈവശക്കാരനിൽ നിന്നോ
വസൂലാക്കാവുന്നതുമാണ്.

അദ്ധ്യായം VIII

## പൊതു വ്യവസ്ഥകൾ

53. പ്രവേശനം, സർവ്വെ, പരിശോധന, മുതലായവയ്ക്കുള്ള അധികാരം.—(1) (എ) ഏതെങ്കിലും പരിശോധനയോ, സർവ്വേയോ, അളവ് എടുക്കലോ അല്ലെങ്കിൽ അന്വേഷണമോ നടത്താനോ ;

(ബി) ലെവൽ എടുക്കാനോ ;

(സി) കുഴിക്കുകയോ അടിമണ്ണിലേയ്ക്ക് തുരക്കുകയോ ചെയ്യുന്നതിനോ ;

(ഡി) അതിരുകളും പണി നടത്താൻ ഉദ്ദേശിക്കപ്പെടുന്ന ലൈനുകളും നിശ്ചയിക്കുന്നതിനോ ;

(ഇ) അടയാളങ്ങൾ വച്ചും ചാലുകൾ വെട്ടിയും അപ്രകാരമുള്ള ലെവലുകളും, അതിരുകളും, ലൈനുകളും അടയാളപ്പെടുത്തുന്നതിനോ, അല്ലെങ്കിൽ;

(എഫ്) ഈ ആക്റ്റിന്റെയോ അതുപ്രകാരം ഉണ്ടാക്കപ്പെട്ട ഏതെങ്കിലും ചട്ടത്തിന്റെയോ റെഗുലേഷന്റെയോ ആവശ്യത്തിന്, ആവശ്യമായ മറ്റെതെങ്കിലും കാര്യം ചെയ്യുന്നതിനോ വേണ്ടി അധികാരസ്ഥാനം അതിലേയ്ക്ക് അധികാരപ്പെടുത്തിയ അതിന്റെ ഏതെങ്കിലും ഉദ്യോഗസ്ഥന്, തൊഴിലാളികളുടെ സഹായത്തോടുകൂടിയോ അല്ലാതെയോ ഏതെങ്കിലും പരിസരത്തിനുള്ളിലേയ്ക്കോ അഥവാ പരിസരത്തിലോ പ്രവേശിക്കാവുന്നതാണ് ;

എന്നാൽ,—

(i) സൂര്യാസ്തമനത്തിനും സൂര്യോദയത്തിനും ഇടയ്ക്കുള്ള സമയത്ത് ഒരു കെട്ടിടത്തിലേയ്ക്ക് അപ്രകാരം പ്രവേശിക്കാൻ പാടുള്ളതല്ലാത്തതും ;

(ii) യാതൊരു വാസഗൃഹത്തിലും അഥവാ വാസസ്ഥലത്തും അതിന്റെ കൈവശക്കാരന്റെ സമ്മതത്തോടുകൂടിയോ അല്ലെങ്കിൽ അപ്രകാരമുള്ള പ്രവേശനം നടത്താനുള്ള ഉദ്ദേശത്തെ സംബന്ധിച്ച ഇരുപത്തിനാലു മണിക്കൂർ സമയത്തെ നോട്ടീസ് കൈവശക്കാരന് നൽകിയോ അല്ലാതെ അപ്രകാരം പ്രവേശിക്കാൻ പാടുള്ളതല്ലാത്തതും ;

(iii) ഒരു വാസഗൃഹത്തിന്റെ ഏതെങ്കിലും ഭാഗത്തുള്ള സ്ത്രീകൾക്ക് പിൻവാങ്ങുന്നതിന് ന്യായമായ അവസരവും സൗകര്യവും അനുവദിക്കേണ്ടതും ;

(iv) പ്രായോഗികമാകാവുന്നിടത്തോളം, ഏതു പരിസരത്തിലേക്കാണോ പ്രവേശിക്കുന്നത്, അങ്ങനെയുള്ള പരിസരത്തിലെ കൈവശക്കാരുടെ സാമൂഹ്യവും മതപരവുമായ ആചാരങ്ങൾക്കും, വഴക്കങ്ങൾക്കും വേണ്ടത്ര പരിഗണന നൽകേണ്ടതും ആകുന്നു ;

(2) (1)-ാം ഉപവകുപ്പുപ്രകാരം അധികാരപ്പെടുത്തപ്പെട്ട അധികാരസ്ഥാനത്തിന്റെ ഏതെങ്കിലും ഉദ്യോഗസ്ഥൻ ആ ഉപവകുപ്പനുസരിച്ച് ഏതെങ്കിലും പരിസരത്തിനുള്ളിലേക്കോ അഥവാ പരിസരത്തിലോ പ്രവേശിക്കുമ്പോഴെല്ലാം, അപ്രകാരം പ്രവേശിക്കുന്ന സമയത്ത് അയാൾ, മുകളിൽ പറഞ്ഞ പ്രകാരമുള്ള ഏതെങ്കിലും പ്രവൃത്തിമൂലം ഉണ്ടാകാവുന്ന നാശനഷ്ടം,

ഏതെങ്കിലുമുണ്ടെങ്കിൽ, അതിനുവേണ്ടി പണം നൽകുകയോ ഏൽപ്പിക്കുകയോ ചെയ്യേണ്ടതും, നഷ്ടപരിഹാരത്തുകയുടെ പര്യാപ്തതയെ സംബന്ധിച്ച് തർക്കമുള്ള സംഗതിയിൽ, അപ്രകാരമുള്ള തർക്കം ചെയർമാന്റെ അഭിപ്രായത്തിന് അയയ്ക്കേണ്ടതും അതിൻമേലുള്ള ചെയർമാന്റെ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്.

(3) (1)-ാം ഉപവകുപ്പുപ്രകാരമുള്ള അധികാരങ്ങൾ വിനിയോഗിച്ച് ഏതെങ്കിലും പരിസരത്തിനുള്ളിലേക്കോ പരിസരത്തിലോ പ്രവേശിക്കുവാൻ ഏതെങ്കിലും ആൾക്ക് അർഹതയുള്ളപ്പോൾ, തൊട്ടു ചേർന്നുള്ള ഏതെങ്കിലും പരിസരത്തിനുള്ളിലേക്കോ അഥവാ പരിസരത്തിലോ കൂടി ഈ ആക്റ്റു മൂലമോ അതുപ്രകാരമോ അധികാരപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും പണിക്കുവേണ്ടിയോ, അഥവാ അവിടെ ഏതെങ്കിലും മണ്ണോ, കല്ലോ അല്ലെങ്കിൽ മറ്റു പദാർത്ഥങ്ങളോ നിക്ഷേപിക്കുന്ന ആവശ്യത്തിനുവേണ്ടിയോ അഥവാ അപ്രകാരമുള്ള പണിക്കുള്ള പ്രവേശന സൗകര്യം ലഭ്യമാക്കുന്നതിനുവേണ്ടിയോ അഥവാ അതിന്റെ നടത്തിപ്പിനെ സംബന്ധിച്ച് മറ്റേതെങ്കിലും ആവശ്യങ്ങൾക്കുവേണ്ടിയോ അയാൾക്ക് അതേ രീതിയിൽ പ്രവേശിക്കാവുന്നതുമാണ്.

(4) ഏതെങ്കിലും വാതിലോ, ഗേറ്റോ, മറ്റു തടസ്സമോ തുറക്കുന്നതിനോ അഥവാ തുറപ്പിക്കുന്നതിനുവേണ്ടിയോ അധികാരസ്ഥാനം ഇതിലേക്ക് അധികാരപ്പെടുത്തിയ ഏതെങ്കിലും ഉദ്യോഗസ്ഥൻ, ഏതെങ്കിലും സ്ഥലത്ത് പ്രവേശിക്കുന്നത്,—

(എ) അങ്ങനെ പ്രവേശിക്കുന്ന ആവശ്യത്തിന് അത് തുറക്കുന്നത് ആവശ്യമാണെന്ന് അദ്ദേഹം കരുതുന്ന പക്ഷവും;

(ബി) ഉടമസ്ഥനോ കൈവശക്കാരനോ ഹാജരില്ലാതിരിക്കുകയോ, അല്ലെങ്കിൽ ഹാജരുണ്ടായിരിക്കെ അപ്രകാരമുള്ള വാതിലോ, ഗേറ്റോ അഥവാ തടസ്സമോ തുറക്കാൻ വിസമ്മതിക്കുകയോ ചെയ്യുന്നപക്ഷവും, നിയമപരമായിരിക്കുന്നതാണ്.

(5). (4)-ാം ഉപവകുപ്പുപ്രകാരം അങ്ങനെയുള്ള ഏതെങ്കിലും സ്ഥലത്ത് പ്രവേശിക്കുന്നതിനോ അല്ലെങ്കിൽ അങ്ങനെയുള്ള ഏതെങ്കിലും വാതിലോ, ഗേറ്റോ അഥവാ മറ്റു തടസ്സമോ തുറക്കുകയോ തുറക്കാൻ ഇടയാക്കുകയോ ചെയ്യുന്നതിന് മുമ്പ് ഇതിലേക്ക് അധികാരപ്പെടുത്തപ്പെട്ട ആൾ പ്രവേശിക്കേണ്ടതായ സ്ഥലം സ്ഥിതിചെയ്യുന്ന പ്രദേശത്തെ രണ്ടോ അതിലധികമോ ആളുകളെ ആ പ്രവേശനത്തിനോ അഥവാ തുറക്കലിനോ സാക്ഷിയായിരിക്കാൻ വിളിക്കേണ്ടതും, അപ്രകാരം ചെയ്യുന്നതിന് അവർക്കോ അല്ലെങ്കിൽ അവരിൽ ആർക്കെങ്കിലുമോ രേഖാമൂലമായ ഒരു ഉത്തരവു നൽകാവുന്നതുമാണ്.

(6) അപ്രകാരം അധികാരപ്പെടുത്തപ്പെട്ട ഉദ്യോഗസ്ഥൻ (4)-ാം ഉപവകുപ്പുമൂലം നൽകപ്പെട്ട ഏതെങ്കിലും അധികാരം വിനിയോഗിക്കുമ്പോൾ സാധ്യമാകുന്നത്ര ചെറിയ നഷ്ടം മാത്രം വരുത്താവുന്നതും അപ്രകാരമുള്ള നഷ്ടത്തിനുള്ള നഷ്ടപരിഹാരം അധികാരസ്ഥാനം അപ്രകാരമുള്ള പരിസരത്തിന്റെ ഉടമസ്ഥനോ, കൈവശക്കാരനോ അല്ലെങ്കിൽ രണ്ടുപേർക്കുമോ നൽകേണ്ടതും നഷ്ടപരിഹാരത്തുകയുടെ പര്യാപ്തതയെ സംബന്ധിച്ച് ഏതെങ്കിലും തർക്കമുള്ള സംഗതിയിൽ, തർക്കം ചെയർമാന് അഭിപ്രായത്തിനയയ്ക്കേണ്ടതും അതിൻമേലുള്ള ചെയർമാന്റെ തീരുമാനം അന്തിമമായിരിക്കുന്നതുമാണ്.

54. കുളങ്ങൾ, ചെറിയകുളങ്ങൾ, കിണറുകൾ എന്നിവയിലെ രോഗാണുക്കളെ നശിപ്പിക്കാനുള്ള അധികാരം.—(1) ഏതെങ്കിലും കുളമോ, ചെറിയ കുളമോ, കിണറോ വൃത്തിയാക്കിക്കുകയോ ഇല്ലെങ്കിൽ അതിലെ രോഗാണുക്കളെ നശിപ്പിക്കുകയോ ചെയ്യുന്നതിലേക്ക് അധികാരസ്ഥാനം അധികാരപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഉദ്യോഗസ്ഥന് അപകടകരമായ ഏതെങ്കിലും രോഗം പടരുന്നത് തടയുന്നതിനോ നിയന്ത്രിക്കുന്നതിനോ, അങ്ങനെയുള്ള വൃത്തിയാക്കലോ, രോഗാണുക്കളെ നശിപ്പിക്കലോ ആവശ്യമാണെന്നു തോന്നുന്നപക്ഷം ഉടമസ്ഥനോ കൈവശക്കാരനോ, ആരെങ്കിലുമുണ്ടെങ്കിൽ, അവർക്ക് നോട്ടീസ് കൊടുത്തശേഷം അപ്രകാരം ചെയ്യാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ട വൃത്തിയാക്കലിനോ അല്ലെങ്കിൽ രോഗാണുക്കളെ നശിപ്പിക്കലിനോ ഉള്ള ചെലവ് അപ്രകാരമുള്ള കുളത്തിന്റെയോ ചെറിയകുളത്തിന്റെയോ അല്ലെങ്കിൽ കിണറിന്റെയോ ഉടമസ്ഥനിൽനിന്നോ കൈവശക്കാരനിൽനിന്നോ വസൂലാക്കാവുന്നതാണ്.

55. സർക്കാരിന്റെ നിർദ്ദേശങ്ങൾ.—(1) അധികാരസ്ഥാനത്തിന് അതിന്റെ കൃത്യങ്ങൾ നിർവ്വഹിക്കുന്നതിൽ, അതിന് സർക്കാർ നൽകാവുന്ന നയപ്രശ്നങ്ങളിൻമേലുള്ള നിർദ്ദേശങ്ങൾ മാർഗ്ഗദർശകമായിരിക്കുന്നതാണ്.

(2) ഏതെങ്കിലും കാര്യം സർക്കാർ (1)-ാം ഉപവകുപ്പുപ്രകാരം ഒരു നിർദ്ദേശം നൽകേണ്ടതായ ഒരു കാര്യമാണോ അല്ലയോ എന്നതിനെപ്പററി ഏതെങ്കിലും പ്രശ്നം ഉത്ഭവിക്കുന്നപക്ഷം, അതിൻമേലുള്ള സർക്കാരിന്റെ തീരുമാനം അന്തിമമായിരിക്കുന്നതാണ്.

56. വാർഷിക റിപ്പോർട്ടുകളും, സ്ഥിതിവിവരക്കണക്കുകളും, റിട്ടേണുകളും.—(1) ഓരോ സാമ്പത്തികവർഷവും അവസാനിച്ചശേഷം അധികാരസ്ഥാനം, മുൻ സാമ്പത്തിക വർഷത്തിലെ അതിന്റെ പ്രവർത്തനങ്ങളുടെ ഒരു വിവരണം നൽകിക്കൊണ്ടുള്ള ഒരു റിപ്പോർട്ട് സർക്കാർ നിർദ്ദേശിക്കാവുന്ന തീയതിക്കു മുമ്പും സർക്കാർ നിർദ്ദേശിക്കാവുന്ന ഫാറത്തിലും തയ്യാറാക്കുകയും സർക്കാരിന് സമർപ്പിക്കുകയും ചെയ്യേണ്ടതും അടുത്ത സാമ്പത്തികവർഷത്തിൽ അധികാരസ്ഥാനം ഏറെറടുക്കാനിടയുള്ള പ്രവർത്തനങ്ങൾ, ഏതെങ്കിലുമുണ്ടെങ്കിൽ, അതിന്റെ ഒരു വിവരണവുംകൂടി റിപ്പോർട്ടിൽ ചേർത്തിരിക്കേണ്ടതും സർക്കാർ, അപ്രകാരമുള്ള ഏതൊരു റിപ്പോർട്ടും, അത് അതിന് ലഭിച്ചതിനുശേഷം കഴിയുന്നത്ര വേഗത്തിൽ സംസ്ഥാന നിയമസഭയുടെ മുമ്പാകെ വയ്ക്കാൻ ഇടയാക്കേണ്ടതുമാണ്.

(2) അധികാരസ്ഥാനം, സർക്കാർ അപ്പോഴപ്പോൾ ആവശ്യപ്പെടാവുന്ന പ്രകാരമുള്ള സ്ഥിതിവിവരക്കണക്കുകളും, റിട്ടേണുകളും, അധികാരസ്ഥാനത്തിന്റെ നിർദ്ദേശിക്കപ്പെട്ടതോ അല്ലെങ്കിൽ നിലവിലുള്ളതോ ആയ ഏതെങ്കിലും പദ്ധതികളേയോ പ്രവർത്തനങ്ങളേയോ അഥവാ അധികാരസ്ഥാനത്തിന്റെ നിയന്ത്രണത്തിലുള്ള മറെറതെങ്കിലും കാര്യമോ സംബന്ധിച്ച വിവരങ്ങളും സർക്കാർ നിർദ്ദേശിക്കാവുന്ന സമയങ്ങളിലും അപ്രകാരമുള്ള ഫാറത്തിലും രീതിയിലും സർക്കാരിനു സമർപ്പിക്കേണ്ടതാണ്.

57. സഹായിക്കുന്നതിന് തദ്ദേശസമിതികൾക്കുള്ള ചുമതല.—(1) എല്ലാ തദ്ദേശസമിതികളും, അധികാരസ്ഥാനത്തിന് ഈ ആക്ടു പ്രകാരമുള്ള അതിന്റെ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിനാവശ്യമാകാവുന്നപ്രകാരമുള്ള സഹായവും ഒത്താശകളും വിവരണങ്ങളും അതിനു നൽകേണ്ടതും, മേലന്വേഷണത്തിനും പരിശോധനയ്ക്കുംവേണ്ടി അപ്രകാരമുള്ള റിക്കാർഡുകളും ഭൂപടങ്ങളും പ്ലാനുകളും മററു രേഖകളും അതിനു ലഭ്യമാക്കേണ്ടതുമാണ്.

(2) ഈ ആക്റ്റിലെ മറ്റു വ്യവസ്ഥകൾക്ക് ഭംഗംകൂടാതെയും ഏതെങ്കിലും തദ്ദേശസമിതി രൂപീകരിക്കപ്പെട്ടത് ഏത് നിയമപ്രകാരമാണോ, അങ്ങനെയുള്ള, തൽസമയം പ്രാബല്യത്തിലുള്ള മറ്റേതെങ്കിലും നിയമത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, സർക്കാരിന്, അതിന്റെ അഭിപ്രായത്തിൽ ഈ ആക്റ്റ് പ്രകാരമുള്ള അധികാരസ്ഥാനത്തിന്റെ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നതിന് അധികാരസ്ഥാനത്തെ കഴിവുള്ളതാക്കുന്നതിന് ആവശ്യമോ യുക്തമോ ആകാവുന്ന പ്രകാരമുള്ള നിർദ്ദേശങ്ങൾ, ഏതെങ്കിലും തദ്ദേശസമിതിക്ക് നൽകാവുന്നതും അതിൻമേൽ, അങ്ങനെയുള്ള നിർദ്ദേശങ്ങൾ അനുസരിച്ചു പ്രവർത്തിക്കേണ്ടത് തദ്ദേശസമിതിയുടെ ചുമതലയായിരിക്കുന്നതുമാണ്.

58. ഉത്തമ വിശ്വാസപൂർവ്വം ചെയ്ത പ്രവൃത്തികൾക്ക് സംരക്ഷണം.— ഈ ആക്റ്റിനോ അതുപ്രകാരമുണ്ടാക്കിയ ഏതെങ്കിലും ചട്ടത്തിനോ റഗുലേഷനോ അനുസൃതമായി ഉത്തമ വിശ്വാസത്തോടുകൂടി ചെയ്തതോ അല്ലെങ്കിൽ ചെയ്യാനുദ്ദേശിച്ചതോ ചെയ്യണമെന്ന് കരുതിയതോ ആയ ഏതെങ്കിലും കാര്യത്തിനുവേണ്ടി, സർക്കാരിനോ, അധികാരസ്ഥാനത്തിനോ, ചെയർമാനോ, മാനേജിംഗ് ഡയറക്ടർക്കോ അഥവാ അധികാരസ്ഥാനത്തിലെ മറ്റു അംഗത്തിനോ അഥവാ സർക്കാരിന്റെയോ അധികാരസ്ഥാനത്തിന്റെയോ ഏതെങ്കിലും ഉദ്യോഗസ്ഥനോ ജോലിക്കാരനോ എതിരായി യാതൊരു വ്യവഹാരമോ; ശിക്ഷാ നടപടിയോ മറ്റു നിയമനടപടികളോ നിലനിൽക്കുന്നതല്ല.

59. അധികാരസ്ഥാനത്തിലെ അംഗങ്ങളും ഉദ്യോഗസ്ഥൻമാരും, ജോലിക്കാരും സർക്കാർ ജീവനക്കാർ ആയിരിക്കുമെന്ന്.— അധികാരസ്ഥാനത്തിന്റെ ചെയർമാനും, മാനേജിംഗ് ഡയറക്ടറും, അംഗങ്ങളും, ഉദ്യോഗസ്ഥൻമാരും, ജോലിക്കാരും ഈ ആക്റ്റിലെയോ അതുപ്രകാരമുണ്ടാക്കിയ ഏതെങ്കിലും ചട്ടത്തിലെയോ റഗുലേഷനിലെയോ വ്യവസ്ഥകൾ അനുസരിച്ച് പ്രവർത്തിക്കുകയോ പ്രവർത്തിക്കാൻ ഉദ്ദേശിക്കുകയോ ചെയ്യുമ്പോൾ, 1860-ലെ ഇൻഡ്യൻ ശിക്ഷാനിയമം (1860-ലെ 45-ാം കേന്ദ്ര ആക്റ്റ്) . 21-ാം വകുപ്പിന്റെയും 1947-ലെ അഴിമതി നിരോധന ആക്റ്റിന്റെയും (1947-ലെ 2-ാം കേന്ദ്ര ആക്റ്റ്) അർത്ഥവ്യാപ്തിക്കുള്ളിൽപ്പെടുന്ന സർക്കാർ ജീവനക്കാരായി കരുതപ്പെടേണ്ടതാകുന്നു.

## അദ്ധ്യായം IX

## പിഴകളും നടപടിക്രമവും

60. പൊതുവായുള്ള പിഴ.— ഏതൊരാളാണോ ഈ ആക്റ്റുമൂലമോ അല്ലെങ്കിൽ അതുപ്രകാരമുണ്ടാക്കിയ ഏതെങ്കിലും ചട്ടമോ റഗുലേഷനുകളോ മൂലമോ ഒരു പിഴ പ്രത്യേകമായി വ്യവസ്ഥചെയ്തിട്ടില്ലാത്ത ഏതെങ്കിലും സംഗതിയിൽ ഈ ആക്റ്റിലെയോ അതുപ്രകാരമുണ്ടാക്കിയ ഏതെങ്കിലും ചട്ടത്തിലെയോ റഗുലേഷനിലെയോ വ്യവസ്ഥകൾ ലംഘിക്കുകയോ, അല്ലെങ്കിൽ ഈ ആക്റ്റോ, അതുപ്രകാരമുണ്ടാക്കിയ ഏതെങ്കിലും ചട്ടമോ, റഗുലേഷനോ പ്രകാരം പുറപ്പെടുവിക്കപ്പെട്ട ഏതെങ്കിലും നോട്ടീസോ, ഉത്തരവോ അഥവാ അർത്ഥനയോ അനുസരിച്ച് പ്രവർത്തിക്കുന്നതിൽ വീഴ്ചവരുത്തുകയോ ചെയ്യുന്നത്, അങ്ങനെയുള്ള ആൾ; ആയിരം രൂപയോളമാകാവുന്ന പിഴയും തുടർച്ചയായ വീഴ്ചയുടേയോ ലംഘനത്തിന്റെയോ സംഗതിയിൽ ആദ്യത്തെ കുറ്റസ്ഥാപനത്തിനുശേഷം അപ്രകാരമുള്ള ലംഘനമോ വീഴ്ചയോ തുടരുന്ന ഓരോ ദിവസത്തേയ്ക്കും ഇരുപത്തിയഞ്ചു രൂപയോളമാകാവുന്ന ഒരു അധിക പിഴയും നൽകി ശിക്ഷിക്കപ്പെടുന്നതാകുന്നു.

61. കമ്പനികൾ ചെയ്യുന്ന കുറ്റങ്ങൾ.—(1) ഈ ആക്റ്റുപ്രകാരമുള്ള ഏതെങ്കിലും കുറ്റം ചെയ്യുന്ന ആൾ ഒരു കമ്പനി ആണെങ്കിൽ, കമ്പനിയും കുറ്റം ചെയ്ത സമയത്ത് അതിന്റെ 'ബിസിനസ്' നടത്തുന്നതിൽ കമ്പനിയുടെ ചാർജ്ജുണ്ടായിരുന്ന ആളും കമ്പനിയോട് ഉത്തരവാദിത്വപ്പെട്ടിരുന്ന ആളുമായ ഏതൊരാളും, കുറ്റത്തിന് അപരാധിയായി കരുതപ്പെടുന്നതും, എതിരായി നടപടി എടുക്കപ്പെടാനും തദനുസരണം ശിക്ഷിക്കപ്പെടാനും വിധേയനായിരിക്കുന്നതുമാണ് :

എന്നാൽ അപ്രകാരമുള്ള ഏതെങ്കിലും ആൾ, അയാളുടെ അറിവുകൂടാതെയാണ് ആ കുറ്റം ചെയ്തതെന്നോ അഥവാ അപ്രകാരമുള്ള കുറ്റം ചെയ്യുന്നതു തടയുവാൻ താൻ എല്ലാ ശ്രദ്ധയും ചെലുത്തിയിരുന്നുവെന്നോ തെളിയിക്കുന്ന പക്ഷം, ഈ ഉപവകുപ്പിൽ അടങ്ങിയിട്ടുള്ള യാതൊന്നും അയാളെ ഏതെങ്കിലും ശിക്ഷയ്ക്കു വിധേയനാക്കുന്നതല്ല.

(2) (1)-ാം ഉപവകുപ്പിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, ഈ ആക്റ്റ് പ്രകാരമുള്ള ഏതെങ്കിലും കുറ്റം ഒരു കമ്പനി ചെയ്തിരിക്കുകയും കുറ്റം ചെയ്തത് കമ്പനിയുടെ ഏതെങ്കിലും ഡയറക്ടരുടേയോ, മാനേജരുടേയോ സെക്രട്ടറിയുടേയോ അഥവാ മറ്റ് ഉദ്യോഗസ്ഥന്റെയോ സമ്മതത്തോടുകൂടിയോ, മൗനാനുവാദത്തോടുകൂടിയോ ആണെന്നോ അല്ലെങ്കിൽ ആ കുറ്റം, അവരിൽ ഏതെങ്കിലും ആളുടെ ഭാഗത്തുള്ള ഉദാസീനതമൂലമുണ്ടായിട്ടുള്ളതാണെന്നോ തെളിയിക്കുകയും ചെയ്യപ്പെടുന്ന സംഗതിയിൽ, അപ്രകാരമുള്ള ഡയറക്ടറോ മാനേജരോ സെക്രട്ടറിയോ അഥവാ മറ്റ് ഉദ്യോഗസ്ഥനോ കുറ്റത്തിന് അപരാധിയായി കരുതപ്പെടേണ്ടതും എതിരായി നടപടി എടുക്കപ്പെടാനും തദനുസരണം ശിക്ഷിക്കപ്പെടാനും അയാൾ വിധേയനായിരിക്കുന്നതുമാണ്.

വിശദീകരണം :—ഈ വകുപ്പിന്റെ ആവശ്യത്തിന്:—

(എ) "കമ്പനി" എന്നാൽ ഏതെങ്കിലും ഏകാംഗയോഗമെന്ന് അർത്ഥമാകുന്നതും അതിൽ ഒരു കച്ചവടയോഗമോ അഥവാ വ്യക്തികളുടെ മറ്റു സംഘടനയോ ഉൾപ്പെടുന്നതും;

(ബി) ഒരു കച്ചവടയോഗത്തെ സംബന്ധിച്ച്, "ഡയറക്ടർ" എന്നാൽ ആ കച്ചവടയോഗത്തിലെ പങ്കാളി എന്നർത്ഥമാകുന്നതും ആകുന്നു.

62. തന്റെ പേരും മേൽവിലാസവും നൽകാൻ വിസമ്മതിക്കുന്ന ആളെ അറസ്റ്റുചെയ്യുവാനുള്ള അധികാരം.—(1) അധികാരസ്ഥാനം പൊതുവായതോ അഥവാ പ്രത്യേകമായതോ ആയ ഉത്തരവുമൂലം അതിലേയ്ക്ക് അധികാരപ്പെടുത്തിയ, അതിന്റെ ഏതെങ്കിലും ഉദ്യോഗസ്ഥന്റെ സാന്നിദ്ധ്യത്തിൽ, ഈ ആക്റ്റ് പ്രകാരം ശിക്ഷാർഹമായ ഏതെങ്കിലും കുറ്റം ചെയ്തിരിക്കുകയോ അഥവാ അപ്രകാരമുള്ള ഏതെങ്കിലും കുറ്റം ചെയ്തതായി ആരോപിക്കപ്പെട്ടിരിക്കുകയോ അഥവാ അപ്രകാരമുള്ള ഏതെങ്കിലും കുറ്റം ചെയ്തെന്ന് അങ്ങനെയുള്ള ഉദ്യോഗസ്ഥൻ ന്യായമായി സംശയിക്കുന്നവനോ ആയ ഏതെങ്കിലും ആൾ, അങ്ങനെയുള്ള ഉദ്യോഗസ്ഥൻ ആവശ്യപ്പെടുന്നതിന്മേൽ അയാളുടെ പേരും മേൽവിലാസവും നൽകാൻ വിസമ്മതിക്കുകയോ വീഴ്ചവരുത്തുകയോ, ചെയ്യുകയോ അഥവാ തെറ്റായതെന്നു അങ്ങനെയുള്ള ഉദ്യോഗസ്ഥന് വിശ്വസിക്കാൻ കാരണമുള്ള ഒരു പേരോ, മേൽവിലാസമോ നൽകുകയോ ചെയ്യുന്നപക്ഷം, അയാളുടെ പേരോ മേൽവിലാസമോ അല്ലെങ്കിൽ അതു രണ്ടുമോ നിശ്ചയംവരുത്തുന്നതിനുവേണ്ടി, അങ്ങനെയുള്ള ഉദ്യോഗസ്ഥന് വാറണ്ടുകൂടാതെ അയാളെ അറസ്റ്റുചെയ്യാവുന്നതാണ്.

(2) 1973-ലെ ക്രിമിനൽനടപടി നിയമസംഹിത (1974-ലെ 2-ാം കേന്ദ്ര ആക്റ്റ്) 42-ാം വകുപ്പ് (2)-ഉം (3)-ഉം ഉപവകുപ്പുകളിലേയും 43, 48, 56, 57, 58, 59 എന്നീ വകുപ്പുകളിലേയും വ്യവസ്ഥകൾ, (1)-ാം ഉപവകുപ്പുപ്രകാരം നടത്തപ്പെട്ട ഏതെങ്കിലും അറസ്റ്റിനെ സംബന്ധിച്ച്, അവ, അതിന്റെ 42-ാം വകുപ്പു (1)-ാം. ഉപവകുപ്പുപ്രകാരം നടത്തപ്പെട്ട ഒരു അറസ്റ്റിന് ബാധകമാകുന്നതുപോലെ, ആവശ്യമുള്ള ഭേദഗതികളോടെ; ബാധകമായിരിക്കുന്നതാണ്.

63. കുറ്റങ്ങൾ രാജിയാക്കൽ.—(1) മാനേജിംഗ് ഡയറക്ടർക്കോ അഥവാ പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുപ്രകാരം, അധികാരസ്ഥാനം, അതിലേക്ക് അധികാരപ്പെടുത്തിയിട്ടുള്ള, അധികാരസ്ഥാനത്തിന്റെ മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ നടപടികൾ ആരംഭിക്കുന്നതിനു മുൻപോ, അതിനു ശേഷമോ അയാൾക്ക് യുക്തമെന്നു തോന്നാവുന്ന പ്രകാരമുള്ള, രാജിയാകലിനുള്ള ഫീസ് നൽകുന്നതുൾപ്പെടെയുള്ള നിബന്ധനകളിൻമേൽ ഈ ആക്റ്റിൻ കീഴിൽ ശിക്ഷിക്കപ്പെടാവുന്ന ഏതെങ്കിലും കുറ്റം രാജിയാക്കാവുന്നതാണ്.

(2) ഒരു കുറ്റം രാജിയാക്കപ്പെടുമ്പോൾ, കുറ്റം ചെയ്ത ആൾ കസ്റ്റഡിയിൽ ആണെങ്കിൽ, അയാളെ വിട്ടയയ്ക്കേണ്ടതും രാജിയാക്കപ്പെട്ട കുറ്റം സംബന്ധിച്ച് അയാൾക്കെതിരെ കൂടുതലായി യാതൊരു നടപടികളും എടുക്കേണ്ടതില്ലാത്തതും ആകുന്നു.

64. പോലീസ് ഉദ്യോഗസ്ഥൻമാരുടേയും തദ്ദേശസമിതികളിലെ ജീവനക്കാരുടേയും കർത്തവ്യങ്ങൾ.—ഒരു തദ്ദേശസമിതിയുടെ തദ്ദേശ പ്രദേശത്തുവച്ച്, അതതുസംഗതിപോലെ, ചെയ്യപ്പെടുന്നതോ ചെയ്യാൻ ശ്രമിക്കപ്പെടുന്നതോ ആയ, ഈ ആക്റ്റുപ്രകാരം ശിക്ഷാർഹമായിട്ടുള്ള ഏതെങ്കിലും കുറ്റം സംബന്ധിച്ച് വിവരം അധികാരസ്ഥാനത്തെയോ അതിലേക്ക് അധികാരപ്പെടുത്തിയിട്ടുള്ള അധികാരസ്ഥാനത്തിന്റെ ഏതെങ്കിലും ഉദ്യോഗസ്ഥനെയോ ഉടനടി അറിയിക്കുകയും അധികാരസ്ഥാനത്തിന്റെ ഉദ്യോഗസ്ഥൻമാരെ, ഈ ആക്റ്റുപ്രകാരമുള്ള അവരുടെ അധികാരം പ്രയോഗിക്കുന്നതിൽ സഹായിക്കുകയും ചെയ്യേണ്ടത് എല്ലാ പോലീസ് ഉദ്യോഗസ്ഥൻമാരുടേയും, ഏതു തദ്ദേശസമിതിയുടെ തദ്ദേശപ്രദേശത്തിനുള്ളിലാണോ മേൽപ്പറഞ്ഞപ്രകാരമുള്ള ഏതെങ്കിലും കുറ്റം ചെയ്യുകയോ ചെയ്യാൻ ശ്രമിക്കുകയോ ചെയ്യപ്പെടുന്നത് അങ്ങനെയുള്ള തദ്ദേശസമിതിയിലെ ജീവനക്കാരുടേയും കർത്തവ്യമായിരിക്കുന്നതാണ്.

## അദ്ധ്യായം X

## ചട്ടങ്ങളും, റെഗുലേഷനുകളും, ഉപനിയമങ്ങളും

65. ചട്ടങ്ങൾ ഉണ്ടാക്കുന്നതിനുള്ള അധികാരം.—(1) സർക്കാരിന്, ഈ ആക്റ്റിന്റെ ആവശ്യങ്ങൾ നിറവേറ്റുന്നതിനുവേണ്ടി, ഗസറ്റിൽ വിജ്ഞാപനം മൂലം, ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(2) പ്രത്യേകിച്ചും, മേൽപ്പറഞ്ഞ അധികാരത്തിന്റെ സാമാന്യതയ്ക്ക് ഭംഗംകൂടാതെയും അപ്രകാരമുള്ള ചട്ടങ്ങളിൽ താഴെപ്പറയുന്ന എല്ലാ കാര്യങ്ങൾക്കുമോ അഥവാ അവയിലേതിനെങ്കിലുമോ വ്യവസ്ഥ ചെയ്യാവുന്നതാണ്. അതായത്,—

(എ) അധികാരസ്ഥാനത്തിന്റെ, കോൺട്രാക്റ്റ് അടിസ്ഥാനത്തിൽ നിയോഗിക്കപ്പെട്ടിട്ടുള്ള ഉദ്യോഗസ്ഥൻമാരും ജീവനക്കാരും അല്ലാത്ത ഉദ്യോഗസ്ഥൻമാരുടെയും ജീവനക്കാരുടെയും ശമ്പളവും അലവൻസുകളും, മററു സേവനവ്യവസ്ഥകളും ;

(ബി) 22-ാം വകുപ്പ് (4)-ാം ഉപവകുപ്പിൻകീഴിൽ അധികാരസ്ഥാനം ഫണ്ടുകൾ പ്രയോജനപ്പെടുത്തേണ്ട രീതി ;

(സി) തേയ്മാനം കാരണമായുണ്ടാകുന്ന വില ഇടിവു സംബന്ധിച്ച കരുതൽധനം ഏർപ്പെടുത്തുകയും അത് ഉപയോഗപ്പെടുത്തുകയും ചെയ്യേണ്ട രീതി ;

(ഡി) 29-ാം വകുപ്പ് (2)-ാം ഉപവകുപ്പിൻകീഴിൽ ആഡിററർക്കുള്ള അധികാരങ്ങൾ ;

(ഇ) അധികാരസ്ഥാനത്തിന്റെ കണക്കുകൾ പ്രസിദ്ധപ്പെടുത്തേണ്ട രീതി ;

(എഫ്) 30-ാം വകുപ്പുപ്രകാരമുള്ള സർചാർജ് സംബന്ധിച്ച അപ്പീലിനുള്ള വ്യവസ്ഥ ഏതെങ്കിലുമുണ്ടെങ്കിൽ അതുൾപ്പെടെ, അങ്ങനെയുള്ള, സർചാർജ് സംബന്ധിച്ച നടപടിക്രമം ;

(ജി) 31-ാം വകുപ്പുപ്രകാരം തദ്ദേശ സമിതികളാലുള്ള അംശദാനങ്ങൾ എത്രത്തോളമെന്നുള്ളതും, അവ അപ്രകാരമുള്ള അംശദാനങ്ങൾ ചെയ്യേണ്ട രീതിയും ;

(എച്ച്) നിർണ്ണയിക്കപ്പെടേണ്ടതോ അഥവാ നിർണ്ണയിക്കപ്പെടവുന്നതോ ആയ മററ് ഏതെങ്കിലും കാര്യം.

(3) ഈ ആക്ററ് പ്രകാരം ഉണ്ടാക്കിയ ഏതൊരു ചട്ടവും അതുണ്ടാക്കിയ ശേഷം ആകുന്നത്ര വേഗത്തിൽ, നിയമസഭ സമ്മേളിച്ചിരിക്കുമ്പോൾ അതിന്റെ മുൻപാകെ, ഒരു സമ്മേളനത്തിലോ തുടർച്ചയായ രണ്ടു സമ്മേളനങ്ങളിലോ ആയി ആകെ ഒരു പതിന്നാലു ദിവസക്കാലയളവിലേക്ക് വയ്ക്കേണ്ടതും, ഏതു സമ്മേളനത്തിലാണോ, അത് അപ്രകാരം വയ്ക്കപ്പെട്ടത് ആ സമ്മേളനമോ അതിന് തൊട്ടടുത്തുവരുന്ന സമ്മേളനമോ അവസാനിക്കുന്നതിനു മുൻപ്, നിയമസഭ ആ ചട്ടത്തിൽ എന്തെങ്കിലും രൂപഭേദം വരുത്തുകയോ അഥവാ ആ ചട്ടം ഉണ്ടാക്കേണ്ടതില്ലെന്ന് തീരുമാനിക്കുകയോ ചെയ്യുന്നപക്ഷം ആ ചട്ടത്തിന് അതിനുശേഷം, അതതു സംഗതിപോലെ, അപ്രകാരം രൂപഭേദപ്പെടുത്തിയ രൂപത്തിൽ മാത്രം പ്രാബല്യം ഉണ്ടായിരിക്കുകയോ അല്ലെങ്കിൽ യാതൊരു പ്രാബല്യവുമില്ലാതിരിക്കുകയോ ചെയ്യുന്നതുമാകുന്നു; എന്നിരുന്നാലും അങ്ങനെയുള്ള ഏതെങ്കിലും രൂപഭേദപ്പെടുത്തലോ, റദ്ദാക്കലോ ആ ചട്ടപ്രകാരം മുൻപ് ചെയ്ത എന്തിന്റെയെങ്കിലും സാധുതയ്ക്ക് ഭംഗംവരാത്തവിധത്തിലായിരിക്കേണ്ടതുമാണ്.

66. റെഗുലേഷനുകൾ.—(1) അധികാരസ്ഥാനത്തിന്, സർക്കാരിന്റെ മുൻ അംഗീകാരത്തോടുകൂടി അധികാരസ്ഥാനത്തിന്റെ കാര്യങ്ങളുടെ നിർവഹണത്തിനായി ഈ ആക്ററിനും അതിൻകീഴിൽ ഉണ്ടാക്കപ്പെട്ട ചട്ടങ്ങൾക്കും വിരുദ്ധമല്ലാത്ത റെഗുലേഷനുകൾ ഉണ്ടാക്കാവുന്നതാണ്.

(2) പ്രത്യേകിച്ചും, മുൻപറഞ്ഞ അധികാരത്തിന്റെ സാമാന്യതയ്ക്ക് ഭംഗം കൂടാതെയും, അപ്രകാരമുള്ള റെഗുലേഷനുകൾക്ക്, താഴെപ്പറയുന്ന എല്ലാ കാര്യങ്ങൾക്കുമോ അവയിൽ ഏതിനെങ്കിലുമോ വ്യവസ്ഥ ചെയ്യാവുന്നതാണ്.

അതായത്,—

(എ) അധികാരസ്ഥാനത്തിന്റെ യോഗങ്ങൾ വിളിച്ചുകൂട്ടുകയും നടത്തുകയും ചെയ്യലും, അപ്രകാരമുള്ള യോഗങ്ങൾ നടത്തേണ്ട സമയവും സ്ഥലവും, അങ്ങനെയുള്ള യോഗങ്ങളിലെ കാര്യങ്ങളുടെ നടത്തിപ്പും അതിലേക്കുള്ള കോറം ഉണ്ടാക്കുന്നതിന് ആവശ്യമായ ആളുകളുടെ എണ്ണവും സംബന്ധിച്ച്;

(ബി) അധികാരസ്ഥാനത്തിലെ ജീവനക്കാരുടെ അധികാരങ്ങളും കർത്തവ്യങ്ങളും സംബന്ധിച്ച്;

(സി) അധികാരസ്ഥാനത്തിന്റെ മുതലുകളുടെ മാനേജ്മെന്റ് സംബന്ധിച്ച്;

(ഡി) അധികാരസ്ഥാനത്തിന് വേണ്ടി കരാറുകൾ ഉണ്ടാക്കലും മുതൽ സംബന്ധിച്ച ഉറപ്പുകൾ നൽകലും സംബന്ധിച്ച്;

(ഇ) ഏതെങ്കിലും സാമ്പത്തികവർഷത്തിലെ, ആവർത്തകമോ അനാവർത്തകമോ ആയ ചെലവുകൾ, 28-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരം ഉള്ള സ്റ്റേറ്റ്മെന്റിൽ ഉൾപ്പെടുത്താതെതന്നെ അവ നേരിടുന്നതിന് മാനേജിംഗ് ഡയറക്ടർക്ക് അധികാരമുണ്ടായിരിക്കുന്നത് ഏത് പരിധിവരെ എന്നുള്ളത് സംബന്ധിച്ച്;

(എഫ്) അധികാരസ്ഥാനം കണക്കുകൾ സൂക്ഷിക്കുന്നതും കണക്കുകളുടെ വാർഷിക സ്റ്റേറ്റ്മെന്റും ബാലൻസ്ഷീറ്റും തയ്യാറാക്കുന്നതും സംബന്ധിച്ച്;

(ജി) അധികാരസ്ഥാനത്തിന്റെ കർത്തവ്യങ്ങൾ നിറവേറ്റുന്നതിനുള്ള നടപടിക്രമത്തിന്;

(എച്ച്) ഗാർഹികാവശ്യങ്ങൾക്കോ മറ്റ് ആവശ്യങ്ങൾക്കോ വേണ്ടി ജലം വിതരണം ചെയ്യുന്നതിനുള്ള നിബന്ധനകൾക്കും വ്യവസ്ഥകൾക്കും;

(ഐ) മീറ്ററുകൾ സംസ്ഥാപനം ചെയ്യുകയോ അവയുടെ കണക്ഷൻ മാറ്റുകയോ ചെയ്യലും അവയുടെ ഉപയോഗവും സൂക്ഷിപ്പും പരിശോധനയും, അവ ഡിസ്കണക്റ്റുചെയ്യലും അവ വീണ്ടും കണക്റ്റു ചെയ്യലും, ഉപഭോക്താവ് ജാമ്യത്തുക നൽകുന്നതുൾപ്പെടെ, അവ സംബന്ധിച്ചുള്ള ഫീസും, വാടകയും മറ്റ് ചാർജുകളും അതുമായി ബന്ധപ്പെട്ട കാര്യങ്ങളും സംബന്ധിച്ച്;

(ജെ) അധികാരസ്ഥാനത്തിന്റെ ഒരു അഴുക്കുചാലുമായുള്ള കണക്ഷനുവേണ്ടി കൊടുക്കേണ്ടതായ ഫീസിനും അപ്രകാരമുള്ള കണക്ഷനുകൾ നൽകുന്നതിനുള്ള മറ്റുനിബന്ധനകൾക്കും ഉപാധികൾക്കും;

(കെ) റെഗുലേഷനുകളിൽ വ്യവസ്ഥചെയ്യേണ്ടതോ ചെയ്യാവുന്നതോ ആയ മറ്റ് ഏതെങ്കിലും കാര്യത്തിന്.

## അദ്ധ്യായം XI

## ഇടക്കാല വ്യവസ്ഥകളും, റദ്ദാക്കലും.

67. ഇടക്കാലവ്യവസ്ഥകൾ.—(1) ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും സേവനങ്ങൾ ലഭ്യമാക്കുന്നതു സംബന്ധിച്ച്, അധികാരസ്ഥാനം രൂപീകരിക്കപ്പെട്ട തീയതിക്ക് മുൻപ്, ഏതത് ആക്റ്റുകൾ പ്രകാരമാണോ തദ്ദേശസമിതികൾ രൂപീകരിക്കപ്പെട്ടിട്ടുള്ളത്, അങ്ങനെയുള്ള ആക്റ്റുകൾ പ്രകാരം തദ്ദേശസമിതികളാൽ ഉണ്ടാക്കപ്പെട്ടതും, പ്രസ്തുത തീയതിക്ക് തൊട്ടുമുൻപ് പ്രാബല്യത്തിലുള്ളതുമായ ഏതെങ്കിലും ഉപനിയമങ്ങൾ, അവ എന്തുതന്നെ പേരിൽ അറിയപ്പെട്ടിരുന്നാലും, അവ ഈ ആക്റ്റിലെ വ്യവസ്ഥകൾക്ക് വിരുദ്ധമല്ലാത്തിടത്തോളവും, 66-ാം വകുപ്പുപ്രകാരം അധികാരസ്ഥാനം റെഗുലേഷനുകൾ ഉണ്ടാക്കുന്നതുവരെയും പ്രാബല്യത്തിൽ തുടരുന്നതാണ്.

(2) അധികാരസ്ഥാനം രൂപീകരിക്കപ്പെട്ട തീയതിക്ക് മുൻപ് ഒരു തദ്ദേശസമിതിയോ പൊതുജനാരോഗ്യ എൻജിനിയറിംഗ് വകുപ്പിലെ ഉദ്യോഗസ്ഥൻമാരോ ചുമത്തിയ ഏതെങ്കിലും, ജലത്തിനുള്ള ചാർജ്ജോ, ഫീസോ എന്തുതന്നെ പേരിൽ അറിയപ്പെട്ടാലും അങ്ങനെയുള്ള മററു വരവിനമോ, അവയും അപ്രകാരമുള്ള ചുമത്തലോ അഥവാ ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും സേവനങ്ങൾ ലഭ്യമാക്കലോ സംബന്ധിച്ച്, പ്രസ്തുത തീയതിക്ക് തൊട്ടുമുൻപ് പുറപ്പെടുവിച്ചിട്ടുള്ളതും ആ പ്രദേശത്ത് അധികാരമുള്ള തദ്ദേശസമിതിക്ക് ബാധകമാകുന്ന നിയമത്തിലെ ഏതെങ്കിലും വ്യവസ്ഥപ്രകാരം ചെയ്തതോ അനുവദിച്ചതോ ആയ ചുമത്തൽ സംബന്ധിച്ച് ഏതെങ്കിലും അസസ്മെൻറോ അഥവാ, ഒഴിവാക്കലിനോ അഥവാ കണക്ഷൻ ഏർപ്പെടുത്തുകയോ വിച്ഛേദിക്കുകയോ പുനഃസ്ഥാപിക്കുകയോ ചെയ്യുന്നതിനോ വേണ്ടിയുള്ള ഉത്തരവോ അഥവാ ഏതെങ്കിലും പരിസരത്തിന്റെ ഉടമസ്ഥനേയോ കൈവശക്കാരനേയോ സംബന്ധിച്ച് ചുമത്തപ്പെട്ട ഏതെങ്കിലും പിഴയോ അഥവാ പ്ലംബർക്ക് നൽകപ്പെട്ട ഏതെങ്കിലും ലൈസൻസോ അഥവാ അതുസംബന്ധമായി ഉണ്ടാക്കപ്പെട്ട ഏതെങ്കിലും ഉത്തരവോ, ഉൾപ്പെടെയുള്ളതും പ്രസ്തുത തീയതിക്ക് തൊട്ടു മുൻപ് പ്രാബല്യത്തിലുള്ളതുമായ ഏതെങ്കിലും വിജ്ഞാപനമോ, നോട്ടീസോ, ഉത്തരവോ, നിർദ്ദേശമോ അവയും, ചുമത്തുന്നതിനോ അസസ്മെൻറിനോ വേണ്ടിയോ അഥവാ അപ്രകാരമുള്ള ലൈസൻസോ കണക്ഷനോ നൽകുന്നതിനോ അപ്രകാരമുള്ള സേവനങ്ങൾ ലഭ്യമാക്കുന്നതിനോ വേണ്ടിയോ അധികാരസ്ഥാനം ഈ ആക്റ്റു പ്രകാരം മററുവ്യവസ്ഥയുണ്ടാക്കുകയോ ഉത്തരവു പുറപ്പെടുവിക്കുകയോ, അഥവാ മററു നടപടികളെടുക്കുകയോ പ്രവൃത്തി ചെയ്യുകയോ ചെയ്യുന്നതുവരെ തുടർന്ന് നിലവിലിരിക്കുന്നതും;

അപ്രകാരമുള്ള വിജ്ഞാപനത്തിലോ, നോട്ടീസിലോ, ഉത്തരവിലോ, നിർദ്ദേശത്തിലോ, ഉപനിയമങ്ങളിലോ ലൈസൻസിലോ ഉള്ള തദ്ദേശസമിതിയെക്കുറിച്ചുള്ള ഏതെങ്കിലും പരാമർശത്തിന് അധികാരസ്ഥാനത്തെക്കുറിച്ചുള്ള ഒരു പരാമർശമായി അർത്ഥം കൽപ്പിക്കേണ്ടതും പ്രത്യേകിച്ച്, അപ്രകാരമുള്ള ചാർജ്ജുകൾവഴിയോ ചുമത്തൽ വഴിയോ മററു വരവിനങ്ങൾ വഴിയോ ലഭ്യമാകുന്ന വരുമാനം അധികാരസ്ഥാനത്തിൻെറ ഫണ്ടിൽ ചേർക്കേണ്ടതും ആകുന്നു ;

എന്നാൽ, തദ്ദേശസമിതികളെ സംബന്ധിച്ച്, ഈ വകുപ്പിന് 13-ാം വകുപ്പ് (1)-ാം ഉപവകുപ്പിൽ പരാമർശിച്ചിട്ടുള്ള തീയതി മുതൽ പ്രാബല്യം ഉണ്ടായിരിക്കുന്നതാണ്.

68. ചില നിയമങ്ങൾപ്രകാരം തദ്ദേശസമിതികളുടെ അധികാരങ്ങൾ ഒഴിവാക്കൽ.—67-ാം വകുപ്പിൽ വ്യവസ്ഥചെയ്തിട്ടുള്ള പ്രകാരമൊഴികെ, അധികാരസ്ഥാനം രൂപീകൃതമായ തീയതിയിലും അന്നു മുതൽക്കും തദ്ദേശസമിതികളെ സംബന്ധിച്ച് 13-ാം വകുപ്പ് (1)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ടിട്ടുള്ള തീയതിയിലും അന്നു മുതൽക്കും,—

(എ) 1961-ലെ കേരള മുനിസിപ്പൽ കോർപ്പറേഷൻ ആക്റ്റ് (1961-ലെ 30) പ്രകാരം രൂപീകരിച്ചിട്ടുള്ള ഏതെങ്കിലും നഗരത്തിനും ;

(ബി) 1960-ലെ കേരള മുനിസിപ്പാലിററി ആക്റ്റ് (1961-ലെ 14) പ്രകാരം രൂപീകരിച്ചിട്ടുള്ള ഏതെങ്കിലും മുനിസിപ്പാലിററിക്കും;

(സി) 1961-ലെ ഗുരുവായൂർ ടൗൺഷിപ്പ് ആക്റ്റ് (1961-ലെ 43) പ്രകാരം രൂപീകരിച്ചിട്ടുള്ള ഗുരുവായൂർ ടൗൺഷിപ്പിനും ;

(ഡി) 1960-ലെ കേരള പഞ്ചായത്ത് ആക്റ്റ് (1960-ലെ 32) പ്രകാരം രൂപീകരിച്ചിട്ടുള്ള ഏതെങ്കിലും പഞ്ചായത്തിനും, അധികാരസ്ഥാനത്തിന് ഈ ആക്റ്റുമൂലം നൽകപ്പെട്ടിട്ടുള്ള ചുമതലകളും കർത്തവ്യങ്ങളും സംബന്ധിച്ച് ആവശ്യങ്ങൾക്കുവേണ്ടി ഏതെങ്കിലും മുതൽ കൈവശം വയ്ക്കുന്നതിനുള്ള അധികാരം ഉൾപ്പെടെ അതിന് അപ്രകാരം നൽകപ്പെട്ടിട്ടുള്ള അധികാരങ്ങളും ചുമതലകളും, കർത്തവ്യങ്ങളും, അതതു സംഗതിപോലെ, കോർപ്പറേഷൻെറയോ, മുനിസിപ്പൽ കൗൺസിലിൻേറയോ, ടൗൺഷിപ്പ് കമ്മിററിയുടെയോ, പഞ്ചായത്തിൻേറയോ അധികാരങ്ങളിൽനിന്നും, ചുമതലകളിൽനിന്നും കർത്തവ്യങ്ങളിൽനിന്നും ഒഴിവാക്കിയിരുന്നാലെന്നപോലെ, പ്രസ്തുത നിയമങ്ങൾപ്രകാരമുള്ള അധികാരങ്ങളും, ചുമതലകളും, കർത്തവ്യങ്ങളും ഉണ്ടായിരിക്കുന്നതാണ്.

69. 1971-ലെ 15-ാം ആക്റ്റിന്റെ ഭേദഗതി.—ഈ ആക്റ്റ് ഭാഗികമായോ പൂർണ്ണമായോ പ്രാബല്യത്തിൽവരുന്ന തീയതി മുതൽ, 1971-ലെ കേരള സംസ്ഥാന ഗ്രാമവികസന ബോർഡ് ആക്റ്റിന് (1971-ലെ 15), താഴെപ്പറയുന്ന ഭേദഗതികൾക്ക് വിധേയമായി പ്രാബല്യം ഉണ്ടായിരിക്കുന്നതാണ്. അതായത്:—

(i) 7-ാം വകുപ്പ് (1)-ാം ഉപവകുപ്പിലെ "(എ) ജലവിതരണപദ്ധതികൾ,

(ബി) "ഓവുചാൽ പദ്ധതികൾ," എന്നത് വിട്ടുകളയേണ്ടതാണ്;

(ii) 8-ാം വകുപ്പിലെ വിശദീകരണത്തിൽ, "പബ്ലിക്ക് ഹെൽത്ത് എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റ്, ജലവിതരണവും ഓവുചാലും പദ്ധതികൾ സംബന്ധിച്ച് ഗവൺമെന്റിന്റെ എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റ് ആയിരിക്കുന്നതും" എന്ന വാക്കുകൾ വിട്ടുകളയേണ്ടതാകുന്നു.

70 വൈഷമ്യങ്ങൾ നീക്കംചെയ്യൽ.—(1) സംസ്ഥാന സർക്കാരിന്, ഏതെങ്കിലും വൈഷമ്യം, പ്രത്യേകിച്ച് 68-ാം വകുപ്പിൽ പരാമർശിച്ചിട്ടുള്ള നിയമങ്ങളിലെ വ്യവസ്ഥകളിൽ നിന്നും ഈ ആക്റ്റിലെ വ്യവസ്ഥകളിലേക്കുള്ള പരിവർത്തനത്തെ സംബന്ധിച്ചുള്ളത്, നീക്കം ചെയ്യുന്ന ആവശ്യത്തിലേക്ക് ഉത്തരവു പ്രകാരം, പ്രസ്തുത നിയമങ്ങൾക്ക് ഉത്തരവിൽ പ്രത്യേകം പറയാവുന്ന കാലയളവിൽ, അത് ആവശ്യമോ യുക്തമോ ആണെന്ന് കരുതാവുന്ന അനുയോജനങ്ങൾക്ക്—അവ സാരാംശത്തെ ബാധിക്കാത്ത രീതിയിലുള്ള രൂപഭേദപ്പെടുത്തലോ കൂട്ടിച്ചേർക്കലോ വിട്ടുകളയലോ വഴിയായുള്ളതായാലും—വിധേയമായ പ്രാബല്യം ഉണ്ടായിരിക്കുന്നതാണെന്ന് നിർദ്ദേശിക്കാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരം ഉണ്ടാക്കുന്ന ഏതൊരു ഉത്തരവും സംസ്ഥാന നിയമസഭയ്ക്ക് മുമ്പാകെ വയ്ക്കേണ്ടതാണ്.

71. റദ്ദാക്കലും ഒഴിവാക്കലും.—(1) ജലവും മലിനജലവും സംബന്ധിച്ച് 1984-ലെ കേരള ഓർഡിനൻസ് (1984-ലെ 14) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽത്തന്നെയും, പ്രസ്തുത ഓർഡിനൻസു പ്രകാരം ചെയ്തിട്ടുള്ള ഏതെങ്കിലും കാര്യമോ അഥവാ എടുത്തിട്ടുള്ള ഏതെങ്കിലും നടപടിയോ ഈ ആക്റ്റുപ്രകാരം ചെയ്തിട്ടുള്ളതായോ എടുത്തിട്ടുള്ളതായോ കരുതപ്പെടേണ്ടതാകുന്നു.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

സംസ്ഥാനത്തെ ഗ്രാമങ്ങളിലെ 42 ശതമാനം ജനങ്ങൾക്കും പട്ടണപ്രദേശത്തെ 70 ശതമാനം ജനങ്ങൾക്കും മാത്രമേ ഇപ്പോൾ സംരക്ഷിത ജലവിതരണം ലഭ്യമാകുന്നുള്ളു. ബാക്കിയുള്ള ജനങ്ങളെക്കൂടി ഇതിൽ ഉൾപ്പെടുത്താൻ പണത്തിന്റെ കുറവുകാരണം അസാദ്ധ്യമായിരിക്കുകയാണ്. കേരളത്തിലെ പട്ടണപ്രദേശങ്ങളിലേയും ഗ്രാമപ്രദേശങ്ങളിലേയും ജലവിതരണ പദ്ധതികൾക്ക് വായ്പാ സൗകര്യം നൽകിവരുന്ന ധനകാര്യസ്ഥാപനമായ ഇൻഡ്യാ ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷൻ വളരെക്കാലമായി ജലവിതരണത്തിന്റെയും, അഴുക്കുചാൽ നിർമ്മാണത്തിന്റെയും, മേഖലകളെ പൂർണ്ണമായും ഉൾക്കൊള്ളത്തക്ക വിധത്തിൽ സ്വയംഭരണാധികാരമുള്ള ഒരു ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും ബോർഡ് അവരുടെ അഭിപ്രായത്തിൽ അപ്രകാരമുള്ള ഒരു ബോർഡ് സ്ഥാപിക്കുന്നതും സാമ്പത്തികമായി സ്വയം പര്യാപ്തമായിരിക്കുമെന്നുള്ളതിനാൽ സ്ഥാപിക്കണമെന്ന് സംസ്ഥാന സർക്കാർ സമ്മർദ്ദം ചെലുത്തി വരികയായിരുന്നു. ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും പ്രവർത്തനങ്ങൾക്കു ധനസഹായം നൽകുന്നതിന്റെയും അവ നടപ്പാക്കുന്നതിന്റെയും കാര്യശേഷി വർദ്ധിപ്പിക്കുന്നതിനുള്ള ഒരു ഫലപ്രദമായ ഉപാധിയെന്ന നിലയിൽ ഓരോ സംസ്ഥാനത്തും ഒരു സ്വയംഭരണ സ്റ്റാറ്റ്യൂട്ടറി ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും ബോർഡ് രൂപീകരിക്കണമെന്ന് പാർലമെന്റിന്റെ എസ്റ്റിമേറ്റ് കമ്മിറ്റി അവരുടെ 38-ാം റിപ്പോർട്ടിലും ശുപാർശ ചെയ്തിട്ടുണ്ട്. എസ്റ്റിമേറ്റ് കമ്മിറ്റി (കേരള) യും, പട്ടണപ്രദേശങ്ങളെയും ഗ്രാമപ്രദേശങ്ങളെയും ഉൾപ്പെടുത്തിക്കൊണ്ട് ജലവിതരണത്തിനും, അഴുക്കുചാൽ നിർമ്മാണത്തിനും അതിന്റെ ത്വരിതഗതിയിലുള്ള നടത്തിപ്പിനും വേണ്ടി ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷനിൽ നിന്നും മററുള്ള സ്ഥാപനങ്ങളിൽ നിന്നും ധനസഹായം ലഭിക്കാനുള്ള സാദ്ധ്യതകൾ തേടുന്നതിനും പൂർണ്ണമായും സ്വയംഭരണാധികാരമുള്ള ഒരു സ്ഥാപനം ഉണ്ടാക്കുന്നത് വളരെ ഉപകാരപ്രദമായിരിക്കുമെന്ന് അഭിപ്രായപ്പെടുകയും സർക്കാർ അപ്രകാരം ഒരു ബോർഡ് രൂപീകരിക്കണമെന്ന് ശക്തിയായി ശുപാർശ ചെയ്യുകയുമുണ്ടായി. കമ്മിററി അതിന്റെ ശുപാർശ അതിന്റെ 5-ാം റിപ്പോർട്ടിൽ ആവർത്തിക്കുകയും താമസിയാതെ ബോർഡ് രൂപീകരിക്കുമെന്ന് പ്രത്യാശ പ്രകടിപ്പിക്കുകയും ചെയ്തു. ഇൻഡ്യാ ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷൻ, ഒരു സ്റ്റാറ്റ്യൂട്ടറി ബോർഡ് സ്ഥാപിച്ചില്ലെങ്കിൽ പുതിയ ജലവിതരണവും അഴുക്കുചാൽ നിർമ്മാണവും പദ്ധതികൾക്ക് അവർ സാമ്പത്തിക സഹായം നൽകുകയില്ലെന്ന് ഇതിനു മുൻപുതന്നെ സംസ്ഥാന സർക്കാരിനെ അറിയിച്ചിട്ടുണ്ട്. സംസ്ഥാനത്തിനു വേണ്ടി സ്വയംഭരണാധികാരമുള്ള ഒരു അധികാരസ്ഥാനം അതായത് കേരള ജല മലിനജല അധികാരസ്ഥാനം സംസ്ഥാനത്തെ ജലവിതരണത്തിന്റെയും, മലിനജലം ശേഖരിച്ച് കയ്യൊഴിക്കുന്നതിന്റെയും വികസനവും നിയന്ത്രണവും ത്വരിതപ്പെടുത്തുന്നതിനും അതു സംബന്ധിച്ചുള്ള സംഗതികൾക്കുമായി സ്ഥാപിക്കേണ്ടത് യുക്തമാണെന്നു കരുതുകയുണ്ടായി. അധികാര സ്ഥാനത്തിന്റെ സ്വയംഭരണ സ്വഭാവം, ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷനിൽ നിന്നും വായ്പകളും ലോകബാങ്ക് പോലുള്ള അന്താരാഷ്ട്ര സാമ്പത്തിക സ്ഥാപനങ്ങളിൽനിന്നും സാമ്പത്തിക സഹായങ്ങളും ലഭിക്കുന്നതിനും കടപ്പത്രങ്ങൾ പുറപ്പെടുവിച്ച് വായ്പകൾ സ്വരൂപിക്കാനും, അതുവഴി സംസ്ഥാനത്ത് വളരെയേറെ ആവശ്യമായുള്ള ജലവിതരണത്തിന്റെയും അഴുക്കുചാൽ നിർമ്മാണങ്ങളുടെയും പദ്ധതികളുടെ ത്വരിതഗതിയിലുള്ള നടപ്പാക്കൽ ഉറപ്പുവരുത്തുന്നതിനും സഹായകമായിരിക്കും.

2. നിർദ്ദേശം ഉടൻതന്നെ നടപ്പിൽ വരുത്തണമെന്ന് ഉദ്ദേശിച്ചതുകൊണ്ടും നിയമസഭ സമ്മേളനത്തിൽ അല്ലാതിരുന്നതുകൊണ്ടും, 1984-ലെ കേരള ജല മലിനജല ഓർഡിനൻസ് (1984-ലെ 14) മുകളിൽ പറഞ്ഞ ഉദ്ദേശം സാധിക്കുന്നതിനായി 1984 ഫെബ്രുവരി 1-ാം തീയതി ഗവർണ്ണർ വിളംബരപ്പെടുത്തി.

3. പ്രസ്തുത ഓർഡിനൻസിനുപകരം സംസ്ഥാന നിയമസഭയുടെ ഒരു ആക്റ്റ് കൊണ്ടുവരാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യമെമ്മോറാണ്ടം

സർക്കാരിന്, സംസ്ഥാന നിയമസഭയുടെ നിയമംമൂലമുള്ള ധനവിനിയോഗത്തിനുശേഷം, ആക്റ്റിന്റെ ആവശ്യങ്ങൾക്കുവേണ്ടി സർക്കാർ നിശ്ചയിക്കാവുന്ന വ്യവസ്ഥകളിൻമേലും നിബന്ധനകളിൻമേലും അതതു സമയം ഗ്രാൻറുകളും ധനസഹായങ്ങളും അധികാരസ്ഥാനത്തിന് നൽകുന്നതിന് വ്യവസ്ഥ ചെയ്യുന്നതിന് ബില്ലിന്റെ 24-ാം ഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു. 1984-85 വർഷത്തിലേക്ക് 2.510 ലക്ഷം രൂപ ജീവനക്കാരുടെ ശമ്പളത്തിനും പദ്ധതികളുടെ പരിപാലനത്തിനുംവേണ്ടി ആവർത്തനച്ചെലവായി ആവശ്യമുള്ളതും അനാവർത്തനച്ചെലവുകൾ (അധികാരസ്ഥാനത്തിന്റെ ജോലികൾക്കായുള്ള മൂലധനച്ചെലവുകൾ) നേരിടേണ്ട ആവശ്യത്തിലേക്കായി .5.409 ലക്ഷം രൂപ വേണ്ടിവരുന്നതും ആയത് ബില്ലിലെ 24-ാം ഖണ്ഡപ്രകാരം 1984-85-ലെ ബഡ്ജററ് എസ്ററിമേററിൽ ഡിമാൻഡ് XXI-നു കീഴിൽ (പൊതുജനാരോഗ്യ എൻജിനിയറിംഗ് വകുപ്പ്) 282 ബി. അഴുക്കുചാൽ നിർമ്മാണവും ജലവിതരണവും. 482 ക്യാപ്പിററൽ ഔട്ട്ലേ അഴുക്കുചാൽ നിർമ്മാണവും ജലവിതരണവും എന്നീ അക്കൗണ്ട് ഹെഡുകളിൽ ഉൾക്കൊള്ളിച്ചിട്ടുള്ള ഫണ്ടുകളിൽനിന്ന് രണ്ടും പദ്ധതിയും പദ്ധത്യേതരവും—അധികാരസ്ഥാനത്തിന് ഗ്രാൻറായി നൽകുന്നതുമായിരിക്കും. അതിനാൽ സംസ്ഥാന സഞ്ചിത നിധിയിൽനിന്നും യാതൊരു അധികച്ചെലവും ഉണ്ടാകുന്നതല്ല.

## ഏല്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ടം

ഈ ബില്ലിലെ 3-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം ഗസററു വിജ്ഞാപനം മൂലവും, അതിൽ കാണിച്ചിരിക്കുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുത്തത്തക്കവിധവും, കേരള ജല മലിനജല അധികാരസ്ഥാനം എന്ന പേരിൽ ഒരു അധികാരസ്ഥാനം സ്ഥാപിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

ഈ ബില്ലിലെ 6-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം, ഗസററു വിജ്ഞാപനം മൂലം 4-ാം ഖണ്ഡം (എഫ്) എന്ന ഉപഖണ്ഡത്തിലോ (ജി) എന്ന ഉപഖണ്ഡത്തിലോ പരാമർശിക്കപ്പെടുന്ന മാനേജിംഗ് ഡയറക്ടറുടെയും അധികാരസ്ഥാനത്തിലെ ഒരു മെമ്പറുടെയും ഉദ്യോഗകാലാവധി അവരുടെ സാധാരണ ഉദ്യോഗകാലാവധിക്കു മുൻപുതന്നെ അവസാനിപ്പിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. പ്രസ്തുത ഖണ്ഡത്തിലെ (2)-ാം ഉപഖണ്ഡം, 4-ാം ഖണ്ഡം (എഫ്) എന്ന ഉപഖണ്ഡത്തിലോ അല്ലെങ്കിൽ (ജി) എന്ന ഉപഖണ്ഡത്തിലോ പരാമർശിക്കപ്പെടുന്ന മാനേജിംഗ് ഡയറക്ടറുടെയും അനൗദ്യോഗിക അംഗങ്ങളുടെയും

സേവനവ്യവസ്ഥകളും നിബന്ധനകളും നിശ്ചയിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. പ്രസ്തുത ഖണ്ഡത്തിലെ (3)-ാം ഉപഖണ്ഡം അംഗങ്ങൾക്കും മാനേജിംഗ് ഡയറക്ടർക്കും അർഹിക്കുന്ന യാത്രാ-ദിന ബത്തകളുടെ നിരക്ക് നിശ്ചയിക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

അധികാരസ്ഥാനത്തിന്റെ ഉത്തരവുകളും നിർദ്ദേശങ്ങളും പ്രമാണീകരിക്കാൻ അതിന്റെ ഉദ്യോഗസ്ഥൻമാരെ റഗുലേഷൻമൂലം അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 10-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം.

അധികാരസ്ഥാനത്തിന്, 25, 28, 29, 66 എന്നീ ഖണ്ഡങ്ങൾ പ്രകാരമുള്ള അതിന്റെ അധികാരങ്ങളും ചുമതലകളും ഒഴികെ അതിന് യുക്തമെന്നു തോന്നുന്ന വിധത്തിൽ ആക്റ്റുപ്രകാരമുള്ള അതിന്റെ അധികാരങ്ങളും ചുമതലകളും പൊതുവായോ അല്ലെങ്കിൽ പ്രത്യേകമായോ ഉള്ള ഉത്തരവു പ്രകാരം നിരുപാധികമായോ, അല്ലെങ്കിൽ ഉത്തരവിൽ കാണിച്ചിരിക്കുന്ന വ്യവസ്ഥകൾക്കു വിധേയമായോ, അതിനാൽ നിയമിതമായിട്ടുള്ള ഏതെങ്കിലും സമിതിക്കോ അല്ലെങ്കിൽ അധികാരസ്ഥാനത്തിന്റെ ചെയർമാനോ, അല്ലെങ്കിൽ മാനേജിംഗ് ഡയറക്ടർക്കോ, അല്ലെങ്കിൽ അധികാരസ്ഥാനത്തിലെ മററ് ഏതെങ്കിലും ഉദ്യോഗസ്ഥനോ, ഏൽപ്പിച്ചുകൊടുക്കുന്നതിന് അധികാരസ്ഥാനത്തിനെ അധികാരപ്പെടുത്തുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്, 11-ാം ഖണ്ഡം.

14-ാം ഖണ്ഡം (xi)-ാം ഉപഖണ്ഡം പ്രസ്തുത ഖണ്ഡത്തിലെ (i) മുതൽ (x) വരെയുള്ള ഉപഖണ്ഡങ്ങളിൽ നിർദ്ദേശിച്ചിട്ടില്ലാത്ത മററു ചുമതലകൾ ഗസററു വിജ്ഞാപനംമൂലം അധികാരസ്ഥാനത്തിന് ഏൽപ്പിച്ചു കൊടുക്കാൻ സർക്കാരിനെ ചുമതലപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

18-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം, ഗസററ് വിജ്ഞാപനംമൂലം തദ്ദേശ സമിതികളുടെ ജലവിതരണം, അഴുക്കുചാൽ നിർമ്മാണം, മലിനജലം നീക്കം ചെയ്യുന്ന പണികൾ മുതലായവയും മററ് എല്ലാ അധികാരങ്ങളും, ബാദ്ധ്യതകളും, കടപ്പാടുകളും ഏതുകാലം കഴിയുമ്പോൾ അധികാരസ്ഥാനത്തിന് കൈമാററം ചെയ്യപ്പെട്ടതായി തീരും എന്ന് നിർദ്ദേശിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

19-ാം ഖണ്ഡം (1)-ാം ഉപഖണ്ഡത്തിന്റെ ഒന്നാം ക്ലിപ്ത നിബന്ധന പബ്ലിക് ഹെൽത്ത് എൻജിനീയറിംഗ് വകുപ്പിലെ അഡ്മിനിസ്ട്രേറ്റീവ് ആഫീസർമാർ, ഫൈനാൻഷ്യൽ അസിസ്റ്റൻറുമാർ, ഡിവിഷണൽ അക്കൗണ്ടൻറുമാർ, ടൈപ്പിസ്ററുമാർ, സ്റ്റെനോഗ്രാഫർമാർ എന്നീ കേഡറുകളിലുള്ള ജീവനക്കാർ അധികാരസ്ഥാനത്തിലെ ഒരു ജീവനക്കാരനാകാൻ താൻ ഉദ്ദേശിക്കുന്നില്ല, എന്ന വിവരം ഏത് തീയതിക്കകം അറിയിക്കണമെന്ന് പൊതുവായതോ അല്ലെങ്കിൽ പ്രത്യേകമായതോ ആയ ഉത്തരവുമൂലം നിർദ്ദേശിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

സർക്കാരിൽ നിന്നും അധികാരസ്ഥാനത്തിന് ഗ്രാൻറുകളും ധനസഹായങ്ങളും നൽകുന്നതിനുള്ള നിബന്ധനകളും വ്യവസ്ഥകളും നിശ്ചയിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് 24-ാം ഖണ്ഡം.

25-ാം ഖണ്ഡം (2)-ാം ഉപഖണ്ഡം, ഈട് പത്രം അല്ലെങ്കിൽ കടപ്പത്രം ഇവ നൽകിയോ അല്ലെങ്കിൽ മററു വിധത്തിലോ അല്ലെങ്കിൽ ബാങ്കുകളിൽ നിന്നോ അല്ലെങ്കിൽ ഇതിനുവേണ്ടി സർക്കാർ അംഗീകരിച്ചിട്ടുള്ള മററു സമിതികളിൽ നിന്നോ സ്ഥാപനങ്ങളിൽനിന്നോ ഏതു നിബന്ധനകൾക്കു വിധേയമായാണോ അധികാരസ്ഥാനത്തിന് പണം കടം വാങ്ങാവുന്നതു ആ നിബന്ധനകൾ പൊതുവായതോ അല്ലെങ്കിൽ പ്രത്യേകമായതോ ആയ ഉത്തരവുകൾ മൂലം തീരുമാനിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അധികാര സ്ഥാനത്തിൽ നിന്നും സ്റേറാക്കുകൾ പുറപ്പെടുവിക്കുന്നതിന്റെയും കൈമാററം ചെയ്യുന്നതിന്റെയും, കൈകാര്യം ചെയ്യുന്നതിന്റെയും, വീണ്ടെടുക്കുന്നതിന്റെയും രീതി പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുമൂലം നിർദ്ദേശിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് മേൽപ്പറഞ്ഞ ഖണ്ഡത്തിലെ (3)-ാം ഉപഖണ്ഡം.

28-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം, പ്രസ്തുത സാമ്പത്തികവർഷം അധികാരസ്ഥാനത്തിന്റെ പ്രവർത്തനങ്ങളുടെ ഒരു കാര്യപരിപാടിയും അതു സംബന്ധിച്ചുള്ള അടങ്കലിന്റെയും, അതതു സംഗതിപോലെ, ഒരു സ്റേറററുമെൻറോ സപ്ലിമെൻററി സ്റേറററുമെൻറോ സർക്കാരിന്റെ മുന്നനുവാദത്തിനുവേണ്ടി അധികാരസ്ഥാനം സമർപ്പിക്കേണ്ട രീതിയും ഉൾപ്പെടുത്തേണ്ട ഫാറവും തിയതിയും പൊതുവായതോ അല്ലെങ്കിൽ പ്രത്യേകമായതോ ആയ ഉത്തരവുമൂലം നിർദ്ദേശിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

29-ാംഖണ്ഡം (2)-ാം ഉപഖണ്ഡം, അധികാരസ്ഥാനത്തിന്റെ അക്കൌണ്ടുകൾ ആഡിററു ചെയ്യേണ്ട ആഡിററർ ആരാണെന്നും ഏതു രീതിയിലും സമയത്തുമാണ് ആഡിററു ചെയ്യേണ്ടതെന്നും പൊതുവായതോ പ്രത്യേകമായതോ ആയ ഉത്തരവുമൂലം നിർദ്ദേശിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അപ്രകാരം നിയമിക്കപ്പെട്ട ആഡിററർക്ക് നിർണ്ണയിക്കപ്പെടാവുന്ന കാര്യങ്ങൾ സംബന്ധിച്ച് രേഖകൾ ഹാജരാക്കാനും, വിവരങ്ങൾ നൽകാനും ആവശ്യപ്പെടാൻ അധികാരമുണ്ടായിരിക്കുന്നതും അദ്ദേഹത്തിന് അനുവദിക്കാതിരിക്കലും സർചാർജ്ജും സംബന്ധിച്ച് നിർണ്ണയിക്കപ്പെടാവുന്ന അധികാരങ്ങൾ ഉണ്ടായിരിക്കുമെന്നും വ്യവസ്ഥ ചെയ്യാൻ ഈ ഉപഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു. പ്രസ്തുത ഖണ്ഡത്തിലെ (4)-ാം ഉപഖണ്ഡം (ബി) എന്ന ഇനം, അധികാരസ്ഥാനത്തിന്റെ അക്കൌണ്ടുകൾ പ്രസിദ്ധപ്പെടുത്തേണ്ട രീതി നിർണ്ണയിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

30-ാം ഖണ്ഡം (2)-ാം ഉപഖണ്ഡം, പ്രസ്തുത ഖണ്ഡത്തിലെ (1)-ാം ഉപഖണ്ഡപ്രകാരമുള്ള സർചാർജ്ജിന്റെ നടപടിക്രമം നിർണ്ണയിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

31-ാംഖണ്ഡം, ഈ ഖണ്ഡത്തിൽ വ്യവസ്ഥചെയ്യപ്പെട്ട പ്രകാരം തദ്ദേശ സമിതികൾ അധികാരസ്ഥാനത്തിനെ അംശദാനം നൽകേണ്ട രീതിയും സമയവും നിർണ്ണയിക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

32-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം ഗസററു വിജ്ഞാപനംമൂലം, അധികാരസ്ഥാനം നൽകുന്ന ജലത്തിന്റെ അളവനുസരിച്ചുള്ള വിലയും ഓരോ കണക്ഷൻ സംബന്ധിച്ചും ചാർജ്ജു ചെയ്യേണ്ടതായ ഏററവും കുറഞ്ഞ ചെലവും നിശ്ചയിക്കാൻ അധികാര സ്ഥാനത്തിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

33-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം, ഗസററു വിജ്ഞാപനംമൂലം, മലിന ജലം ശേഖരിക്കുന്നതിനും കയ്യൊഴിക്കുന്നതിനുമുള്ള അതിന്റെ അളവനുസരിച്ചുള്ള ചെലവും (അത് ഉപഭോക്താവിനു നൽകുന്ന മൊത്തം ജലത്തിന്റെ നിർണ്ണയിക്കപ്പെടാവുന്ന പ്രകാരമുള്ള ശതമാനമായിരിക്കേണ്ടതാണ്) അങ്ങനെ ശേഖരിക്കുകയും കയ്യൊഴിക്കുകയും ചെയ്യുന്നത് സംബന്ധിച്ച് ചാർജ്ജ് ചെയ്യേണ്ടതായ ഏററവും കുറഞ്ഞ ചെലവും നിശ്ചയിക്കുന്നതിന് അധികാരസ്ഥാനത്തെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

34-ാംഖണ്ഡം, മീററിന്റെ വാടക, റഗുലേഷനുകൾ മൂലം നിശ്ചയിക്കാൻ അധികാരസ്ഥാനത്തെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

35-ാംഖണ്ഡം ഏതൊരു് ഉപഭോക്താവിൽനിന്നും റഗുലേഷനിൽ വ്യവസ്ഥ ചെയ്തതിൻ പ്രകാരമുള്ള ജാമ്യത്തുക ആവശ്യപ്പെടാൻ അധികാരസ്ഥാനത്തെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

36-ാംഖണ്ഡം, റഗുലേഷനിൽ വ്യവസ്ഥ ചെയ്യാവുന്ന വിധത്തിൽ ഏതെങ്കിലും ജലവിതരണത്തിനോ അഥവാ അഴുക്കുചാലിനോ ഉള്ള കണക്ഷൻ കൊടുക്കാനും കണക്ഷൻ വിച്ഛേദിക്കാനും വീണ്ടും കണക്ററു ചെയ്യുന്നതിനും ഉള്ള ഫീസ് ഈടാക്കാൻ അധികാരസ്ഥാനത്തെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

39-ാം ഖണ്ഡം (5)-ാം ഉപഖണ്ഡം ഗാർഹികാവശ്യങ്ങൾക്കോ അല്ലെങ്കിൽ മററ് ആവശ്യങ്ങൾക്കോ ജലം വിതരണം ചെയ്യുന്നതിനുള്ള വ്യവസ്ഥകളും നിബന്ധനകളും റഗുലേഷൻമൂലം വ്യവസ്ഥ ചെയ്യാൻ അധികാരസ്ഥാനത്തെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

ഗാർഹികാവശ്യങ്ങൾക്കുവേണ്ടി. നൽകുന്ന ജലം മററാവശ്യങ്ങൾക്കുവേണ്ടി ഉപയോഗിക്കുകയോ അല്ലെങ്കിൽ ഉപയോഗിക്കാൻ അനുവദിക്കുകയോ ചെയ്യാവുന്നത് ഏത് സാഹചര്യങ്ങളിലാണെന്നും ഏതു നിബന്ധനകൾക്കു വിധേയമായാണെന്നും റഗുലേഷൻമൂലം വ്യവസ്ഥ ചെയ്യുവാൻ അധികാരസ്ഥാനത്തെ അധികാരപ്പെടുത്തുവാൻ 40-ാം ഖണ്ഡം കൊണ്ടുദ്ദേശിക്കുന്നു.

42-ാം ഖണ്ഡം (3)-ാം ഉപഖണ്ഡം, വാട്ടർമീററുകൾ സ്ഥാപിക്കൽ, അവയ്ക്ക് കണക്ഷൻ നൽകൽ, അപ്രകാരമുള്ള മീററുകളുടെ ഉപയോഗവും സംരക്ഷണവും, പരിശോധനയും, അവയുടെ സ്ഥാപനം സംബന്ധിച്ചുള്ള ചെലവുകൾ, അവയുടെ വാടക, അവ സംബന്ധിച്ച എന്തെങ്കിലും ജാമ്യം നൽകേണ്ടതുണ്ടെങ്കിൽ അത് നൽകൽ തുടങ്ങിയ കാര്യങ്ങൾ റഗുലേഷൻ മൂലം ക്രമപ്പെടുത്താൻ അധികാരസ്ഥാനത്തെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

45-ാം ഖണ്ഡം (3)-ാം ഉപഖണ്ഡം, പ്രസ്തുത ഖണ്ഡത്തിലെ (1)-ാം ഉപഖണ്ഡപ്രകാരം ജലവിതരണത്തിന്റെ കണക്ഷൻ വിച്ഛേദിച്ചത് വീണ്ടും കണക്ററ് ചെയ്യുന്നതിനുള്ള ചെലവുകളും വ്യവസ്ഥകളും നിബന്ധനകളും റഗുലേഷൻമൂലം വ്യവസ്ഥ ചെയ്യുന്നതിന് അധികാരസ്ഥാനത്തെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്.

65-ാം ഖണ്ഡം, ആക്റ്റിലെ വ്യവസ്ഥകൾ നടപ്പിലാക്കുന്നതിനുള്ള ചട്ടങ്ങൾ ഗസറ്റുവിജ്ഞാപനംമൂലം ഉണ്ടാക്കാൻ സർക്കാരിനെ അധികാരപ്പെടുത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അപ്രകാരമുള്ള ചട്ടങ്ങളിൽ, മറ്റ് സംഗതികൾക്കിടയിൽ കോൺട്രാക്റ്റ് അടിസ്ഥാനത്തിൽ നിയോഗിക്കപ്പെട്ടിട്ടുള്ള ഉദ്യോഗസ്ഥന്മാരും ജീവനക്കാരും അല്ലാതെയുള്ള അധികാരസ്ഥാനത്തിലെ ഉദ്യോഗസ്ഥന്മാരുടെയും ജീവനക്കാരുടെയും ശമ്പളവും ബത്തകളും മറ്റ് സേവനവ്യവസ്ഥകളും, അധികാരസ്ഥാനത്തിന്റെ ഫണ്ടുകൾ പ്രയോജനപ്പെടുത്തേണ്ട രീതി, തേയ്മാനം കാരണമായുണ്ടാകുന്ന വില ഇടിവു സംബന്ധിച്ച കരുതൽ ധനത്തിനു വ്യവസ്ഥചെയ്യേണ്ട രീതി, ആഡിറ്ററുടെ അധികാരങ്ങൾ, അധികാരസ്ഥാനത്തിന്റെ കണക്കുകൾ പ്രസിദ്ധപ്പെടുത്തേണ്ട രീതി എന്നിവയ്ക്ക് വ്യവസ്ഥ ചെയ്യാവുന്നതാണ്.

66-ാം ഖണ്ഡം, സർക്കാരിന്റെ മുൻ അംഗീകാരത്തോടുകൂടി അധികാരസ്ഥാനത്തിന്റെ കാര്യങ്ങളുടെ നിർവഹണത്തിനായി ആക്റ്റിലെയും അതിൻപ്രകാരം ഉണ്ടാക്കിയിട്ടുള്ള ചട്ടങ്ങളിലെയും വ്യവസ്ഥകൾക്കു വിരുദ്ധമല്ലാത്ത റെഗുലേഷനുകൾ നിർമ്മിക്കാനുള്ള അധികാരം അധികാരസ്ഥാനത്തിനു നൽകാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. അപ്രകാരമുള്ള റെഗുലേഷനുകളിൽ, മറ്റ് സംഗതികൾക്കിടയിൽ, അധികാരസ്ഥാനത്തിന്റെ യോഗങ്ങൾ വിളിച്ചുകൂട്ടുകയും നടത്തുകയും ചെയ്യുക, അധികാരസ്ഥാനത്തിലെ ജീവനക്കാരുടെ അധികാരങ്ങളും കർത്തവ്യങ്ങളും, അധികാരസ്ഥാനത്തിന്റെ മുതലുകളുടെ മാനേജ്മെന്റ്, അധികാരസ്ഥാനത്തിനുവേണ്ടി കരാറുകൾ എഴുതി ഒപ്പിട്ടു കൊടുക്കുക മുതൽ സംബന്ധിച്ച് ഉറപ്പുകൾ നൽകുക മുതലായവയ്ക്കും വ്യവസ്ഥ ചെയ്യാവുന്നതാണ്.

മുകളിൽപ്പറഞ്ഞ വ്യവസ്ഥകൾ നടപടിക്രമങ്ങളും വിശദവിവരങ്ങളും സംബന്ധിച്ച കാര്യങ്ങളാണ്. കൂടാതെ 65-ാം ഖണ്ഡപ്രകാരം ഉണ്ടാക്കുന്ന ചട്ടങ്ങൾ നിയമസഭയുടെ സൂക്ഷ്മ പരിശോധനയ്ക്കു വിധേയമായിരിക്കുന്നതുമാണ്. ഏല്പിച്ചു കൊടുത്ത നിയമനിർമ്മാണാധികാരം അങ്ങിനെ സാധാരണ സ്വഭാവത്തോടുകൂടിയതാണ്.

എം. പി. ഗംഗാധരൻ.

(ശരിതർജ്ജമ)

എ. പി. പെരുമാൾ,

നിയമവകുപ്പ് അഡീഷണൽ സെക്രട്ടറി.

## 1971-ലെ കേരള സംസ്ഥാന ഗ്രാമവികസന ബോർഡ് ആക്റ്റിൽ നിന്നുള്ള പ്രസക്ത ഭാഗം

(1971-ലെ 15)

7. ബോർഡിന്റെ കൃത്യങ്ങളും കർത്തവ്യങ്ങളും.—(1) പഞ്ചായത്ത് പ്രദേശത്ത് താഴെപ്പറയുന്ന ഇനം പദ്ധതികളിൽ ഏതൊന്നും നടപ്പിലാക്കുന്നതിനു ബോർഡ് ഏർപ്പാട് ചെയ്യുന്നതു നിയമവിധേയമായിരിക്കുന്നതാണ്, അതായത്:—

(എ) ജലവിതരണ പദ്ധതികൾ,

(ബി) ഓവുചാൽ പദ്ധതികൾ,

(സി) ബസ് സ്റ്റാന്റുകളുടെയും, കൈവണ്ടി സ്റ്റാന്റുകളുടെയും, ചന്ത കെട്ടിടങ്ങളുടെയും, അതുപോലുള്ളവയുടെയും നിർമ്മാണം ഉൾപ്പെടുന്ന വികസന പദ്ധതികൾ:

എന്നാൽ ഒരു പഞ്ചായത്ത് പ്രദേശത്ത് ഏതെങ്കിലും പദ്ധതി നടപ്പാക്കുന്നതിന് ഏർപ്പാട് ചെയ്യുന്നതിനു മുൻപ്, ബോർഡ് ബന്ധപ്പെട്ട പഞ്ചായത്തുമായി ആലോചിക്കുകയും, പദ്ധതിക്ക് അതിന്റെ സമ്മതം വാങ്ങുകയും ചെയ്യേണ്ടതാണ്.

(2) ഏതൊരു പഞ്ചായത്തിനും (1)-ാം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള ഇനം പദ്ധതികളിൽ ഏതെങ്കിലും അതിന്റെ പ്രദേശത്ത് നടപ്പാക്കുന്നതിന് ഏർപ്പാട് ചെയ്യുവാൻ ബോർഡിനോട് അഭ്യർത്ഥിക്കാവുന്നതും, ബോർഡിന് ഫണ്ടുകളുടെ ലഭ്യതയ്ക്ക് വിധേയമായി പദ്ധതി നടപ്പിലാക്കുന്നതിന് ന്യായമായ തുക കൊള്ളിക്കാവുന്നതും ആണ്.

8. പദ്ധതികളുടെ നടത്തിപ്പു ഗവൺമെന്റ് എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റുകളെ ഏല്പിക്കണമെന്ന്.—പദ്ധതികളുടെ നടത്തിപ്പിന് ബോർഡ് ഗവൺമെന്റിന്റെ എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റുകളിൽകൂടി ഏർപ്പാട് ചെയ്യേണ്ടതാണ്.

വിശദീകരണം.—ഈ വകുപ്പിന്റെ ആവശ്യത്തിന്, പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റ്, ജലവിതരണവും ഓവുചാലും പദ്ധതികൾ സംബന്ധിച്ച് ഗവൺമെന്റിന്റെ എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റ് ആയിരിക്കുന്നതും, പബ്ലിക് വർക്സ് ഡിപ്പാർട്ടുമെന്റിന്റെ ബിൽഡിംഗ്സ് ആന്റ് റോഡ് വിംഗ് 7-ാം വകുപ്പ് (1)-ാം ഉപവകുപ്പു (സി) എന്ന ഖണ്ഡത്തിൽ പറഞ്ഞിട്ടുള്ള പദ്ധതികൾ സംബന്ധിച്ച് ഗവൺമെന്റിന്റെ എഞ്ചിനീയറിംഗ് ഡിപ്പാർട്ടുമെന്റ് ആയിരിക്കുന്നതും ആകുന്നു.

---